

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




Vol. 06 No. 07 | THE ONLINE OFFICIAL NEWS BULLETIN | 2023 February 18

## SEASON OF GREAT LENT | വലിയ നോമ്പുകാലം

2023 ഫെബ്രുവരി ശ്ബോത്ത്

| SUNDAY | MONDAY | TUESDAY | WEDNESDAY | THURSDAY | FRIDAY | SATURDAY |
|---|---|---|---|---|---|---|
| 19 Pethurtha hadbšabo d qotné (Cana) 1st Sunday of Great Lent 61st Memorial of Elias Mar Julius (Manjanikkara Dayra) ♪1 | 20 Sawmo rabo/tesmesto d-subqono Great lent begins Reconciliation Service ♪5 | 21 Comme. Of Thimothios of Alexandria ♪1 | 22 ♪5 | 23 Comme. of St. Policarp 89th Comme. of St. Dionysius (Kottayam old seminary) 15th Memorial of Thomas Mar Makarios (Devalokam) ♪1 | 24 Comme. of Apostle St. Mathew the Evangelist ♪5 | 25 Comme. of St. Ephrem & Mar Theodorus ♪8 |



മലങ്കരസഭാരത്നം ഡോ. ഗീവർഗ്ഗീസ് മാർ ഒസ്താത്തിയോസിന്റെ 11-ാമത് ഓർമ്മപ്പെരുന്നാളിന് മാവേലിക്കര സെന്റ് പോൾസ് മിഷൻ സെന്ററിൽ പ. ബസേലിയോസ് മാർത്തോമാ മാത്യൂസ് തൃതിയൻ കാതോലിക്കാ ബാവാ പ്രധാന കാർമികത്വം വഹിച്ചു.



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ റിട്ടയേഡ് വൈദികരുടെ സൗഹൃദ സംഗമം പരുമലയിൽ ഫെബ്രുവരി 17-നു നടന്നു. വൈദിക സംഘം പ്രസിഡന്റ് മാത്യൂസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ യുടെ അധ്യക്ഷതയിൽ കൂടിയ സമ്മേളനം കുര്യാക്കോസ് മാർ ക്ലീമ്മിസ് മെത്രാപ്പോലീത്താ ഉദ്ഘാടനം ചെയ്തു. മലങ്കരസഭാ ഗുരുരത്നം ഫാ. ഡോ. ടി. ജെ ജോഷ്വാ അനുഗ്രഹ പ്രഭാഷണം നടത്തി. ഫാ. എം പി ജോർജ്, വൈദിക ട്രസ്റ്റി ഫാ. ഡോ. സജി അമയിൽ, പരുമല സെമിനാരി മാനേജർ ഫാ. കെ. വി. പോൾ റമ്പാൻ, വൈദിക സംഘം സെക്രട്ടറി ഫാ ഡോ. നൈനാൻ ജോർജ്, അല്മായ ട്രസ്റ്റി റോണി വർഗീസ് എബ്രഹാം, ഫാ. സി. എ. ഐസക് എന്നിവർ പ്രസംഗിച്ചു.



കേരള സംസ്ഥാനത്തെ മികച്ച ഗ്രാമപഞ്ചായത്തിനുള്ള അവാർഡിനു അർഹമായ മുളന്തുരുത്തി ഗ്രമപഞ്ചായത്ത് അദ്ധ്യക്ഷ മറിയാമ്മ ബെന്നി. മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ കണ്ടനാട് വെസ്റ്റ് ഭദ്രാസനത്തിലെ വെട്ടിക്കൽ തേവനാൽ മാർ ബഹനാൻ ഓർത്തഡോക്സ് ഇടവകാംഗമാണ്.




## സമൂഹത്തിന്റെ നന്മക്കായി മതങ്ങൾ ഐക്യത്തോടെ പ്രവർത്തനങ്ങൾ സജ്ജമാക്കണം: പ. കാതോലിക്കാ ബാവ

കോട്ടയം: സമൂഹത്തിന്റെ നന്മക്കായി മതങ്ങൾ ഐക്യത്തോടെ പ്രവർത്തനങ്ങൾ സജ്ജമാക്കണമെന്ന് പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവ പറഞ്ഞു. ദേവലോകം കാതോലിക്കേറ്റ് അരമനയിൽ നടന്ന മതനേതൃത്വ സംഗമത്തിൽ പ്രസംഗിക്കുകയായിരുന്നു അദ്ദേഹം.

വേദനിക്കുന്നവരോട് സഹാനുഭൂതിയോടെ പ്രവർത്തിക്കുവാൻ മതങ്ങൾക്കും സാംസ്കാരിക സംഘങ്ങൾക്കും കഴിയും. സാമൂഹിക പ്രതിബദ്ധതയോടെ മതങ്ങൾ സഹോദര സ്നേഹം വിസ്തൃതമാക്കണം എന്നും പ. ബാവ പറഞ്ഞു.




ദിവ്യബോധനം കോൺവൊക്കേഷനിൽ പ. കാതോലിക്കാ ബാവാ ബിരുദദാനം നിർവഹിച്ചു.



മാരാമൺ കൺവൻഷനിൽ സഖറിയാ മാർ സേവേറിയോസ് വചനപ്രഘോഷണം നടത്തുന്നു.



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




പുസ്തകം



# വിശുദ്ധ രഹസ്യങ്ങൾ

## മാർ ഗീവർഗീസ്, മൂശെ ബർകീഫാ, ദീവന്നാസ്യോസ് ബർസ്ലീബീ, ദാരായിലെ മാർ യോഹന്നാൻ എന്നീ സുറിയാനി സഭാപിതാക്കന്മാരുടെ വി. കുർബാനയെക്കുറിച്ചുള്ള വ്യാഖ്യാനങ്ങൾ

ഡോ. ഗീവർഗീസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്താ

### അദ്ധ്യായം അഞ്ച്

**വേദപുസ്തക വായനയെക്കുറിച്ച്**

ഇവിടെ നമുക്ക് കുർബാനയുടെ സമയത്ത് പഴയനിയമ പുതിയനിയമ വായനകളേക്കുറിച്ച് സംസാരിക്കാം. അപ്പവും വെള്ളവും എങ്ങനെ ശരീരത്തെ പോഷിപ്പിക്കുമോ അപ്രകാരം തിരുവചനങ്ങൾ വായിക്കുന്നത് മൂലം അവ ആത്മാവിന് ആത്മീയ പോഷണം നൽകും. രണ്ടാമതായി ജീവന്റെ ഉപദേശങ്ങളും സ്വർഗ്ഗരാജ്യത്തിന്റെ അറിയിപ്പുമാണ് തിരുവചനങ്ങളിൽ ഉള്ളത്. പഴയനിയമം ആദ്യം വായിക്കുന്നു അത് പുതിയത് സത്യമാകുന്നു എന്ന് സാക്ഷ്യം നൽകുന്നു. പിന്നീട് പുതിയത് വായിക്കുന്നു. ഇത് സൂചിപ്പിക്കുന്നത് പഴയനിയമത്തിൽ പറഞ്ഞിട്ടുള്ളത് എന്താണോ അത് പുതിയതിൽ നിവർത്തിക്കുന്നു എന്നാണ്.

വീണ്ടും, പ്രവാചകന്മാരുടെ എഴുത്തുകൾ വായിച്ചതിനു ശേഷം പുതിയതും പിന്നീട് സുവിശേഷവും വായിക്കുന്നത് എന്തുകൊണ്ടാണ്? നാം പറയും, എപ്രകാരം രാജാവ് താൻ വരുവാനിരിക്കുന്ന ദേശങ്ങളിലേക്ക് തനിക്കു മുമ്പായി ദൂതന്മാരെ അയക്കുകയും അവർ പുറപ്പെട്ട് അവന്റെ വരവിന്റെ വാർത്ത അറിയിക്കുന്നുവോ അതുപോലെയാണ് സുവിശേഷത്തിന് മുമ്പ് പ്രവാചകന്മാരെ വായിക്കുന്നത്. പ്രവാചകന്മാർക്ക് ശേഷം പ്രവൃത്തികൾ അഥവാ ശ്ലീഹന്മാരുടെ നടപടികൾ, അവരായിരുന്നു ദൈവവചനത്തിന്റെ സാക്ഷികളും ശുശ്രൂഷക്കാരും. നിബിയന്മാർ വിതച്ചു ശ്ലീഹന്മാർ കൊയ്തു. അതേ കറ്റയിൽ നിന്ന് തന്നെ ആത്മാക്കളെ പോഷിപ്പിക്കുകയും ചെയ്തു. അതിനു ശേഷം പൗലോസിന്റെ ലേഖനങ്ങൾ വായിക്കുന്നു കാരണം പിന്നീടാണ് അവൻ ശിഷ്യനാക്കപ്പെട്ടത്. എന്നാൽ ഉടൻതന്നെ മറ്റ് ശ്ലീഹന്മാരേക്കാൾ വേഗത്തിൽ അവൻ പ്രസംഗിച്ചു. അവരേക്കാൾ അധികം ഞാൻ അദ്ധ്വാനിച്ചു (1 കൊരി 15:10). അവസാനമായി സുവിശേഷം വായിക്കുന്നു കാരണം സുവിശേഷകന്മാർ സ്വർഗ്ഗാരോഹണത്തിന് ശേഷമാണ് പുസ്തകങ്ങൾ എഴുതിയത്.

സുവിശേഷം വായിച്ചതിനു ശേഷം അവർ പുറപ്പെട്ട് ദേവാലയത്തിന് ചുറ്റി ഒരു പ്രദക്ഷിണം ആരംഭിക്കുന്നു. ഈ പ്രദക്ഷിണത്തിൽ വിളക്കുകൾ മുമ്പിൽ പോകുന്നു അത് നിബിയന്മാരേയും നീതി സൂര്യന് മുമ്പായി നക്ഷത്രം പോലെ ശോഭിച്ച യൂഹാനോൻ സ്നാപകനേയും സൂചിപ്പിക്കുന്നു.

**ദേവാലയം ചുറ്റിയുള്ള പ്രദക്ഷണത്തേക്കുറിച്ച്.** ശെമ്മാശ്ശന്മാരും കശ്ശീശ്ശന്മാരും ഗീതങ്ങളും ഹാലേലൂയ്യാകളുമായി പോകുന്നത് ക്രിസ്തുവിന് മുമ്പായി സുവിശേഷിപ്പാൻ പുറപ്പെട്ട അറിയിപ്പുകാരേയും പന്ത്രണ്ട് ശ്ലീഹന്മാരേയും അതുപോലെ നമ്മുടെ കർത്താവിന് ചുറ്റുമുള്ള ജീവന്റെ ഫലത്തേയും സൂചിപ്പിക്കുന്നു. അവരോടു കൂടെയുള്ള സുഗന്ധധൂപം ലോകത്തിന്റെ നാനാഭാഗത്തു നിന്നും തങ്ങളുടെ സൗരഭ്യത്തിന്റെ ധൂപത്താൽ പാപത്തിന്റെ ദുർഗന്ധത്തെ നിർമ്മാർജ്ജനം ചെയ്ത ശ്ലീഹന്മാരെ സൂചിപ്പിക്കുന്നു. മർവഹസാകൾ പുത്രനെ തന്റെ ഈ ലോകവ്യാപാരത്തിൽ അതായത്, പരീക്ഷണങ്ങളുടെ സമയത്തും പീഡാനുഭവത്തിലും അവന്റെ ഉത്ഥാനത്തിലും, അവനെ ശുശ്രൂഷിച്ച സ്രാപ്പേന്മാരെ സൂചിപ്പിക്കുന്നു. അതിന്റെ പിന്നാലേ സ്ലീബാ കടന്നു വരുന്നു. കാരണം ക്രിസ്തു അതിന്മേൽ ഉയർത്തപ്പെടുകയും സർവ്വരേയും അവന്റെ പിന്നാലെ കൊണ്ടുവരുകയും ചെയ്തതോടെയാണ് അവന്റെ ഇഹലോകവ്യാപാരം അവസാനിക്കുന്നത്. പ്രദക്ഷിണം പള്ളിക്ക് ചുറ്റുന്നത് ക്രിസ്തുവിന്റെ ഇഹലോക വ്യാപാരത്തെ സൂചിപ്പിക്കുവാനാണ്.




**എന്തുകൊണ്ട് പ്രദക്ഷിണം വടക്കുനിന്ന് പുറപ്പെടുന്നു?** കാരണം അവിടം ഉയർന്നതാണ്. ഇത് സൂചിപ്പിക്കുന്നത്, ഉയർന്നവൻ താണിറങ്ങി വന്നു എന്നും നമ്മുടെ നികൃഷ്ടതയുടെ പശ്ചിമ ഭാഗത്തേക്കും അവൻ വന്നു. തെക്കുഭാഗം എന്നു പറയുന്നത് നമ്മുടെ മനുഷ്യാവസ്ഥയുടെ താഴ്ചയാണ് സൂചിപ്പിക്കുന്നത്.

**സുവിശേഷ വായനയും അതിന്റെ സൂചനയും**

പ്രദക്ഷിണം കഴിഞ്ഞാൽ സുവിശേഷം വായനയാണ്. രാജാവിന് മുമ്പിൽ കൊമ്പും കുഴലും ഊതുന്നതുപോലെ ഹൂലോലോ ക്രിസ്തുവിന്റെ സുവിശേഷം വായിക്കുന്നതിന് മുമ്പ് ചൊല്ലുന്നു. സുവിശേഷത്തിന്റെ മുമ്പിൽ പിടിക്കുന്ന രണ്ട് വിളക്കുകൾ തനിക്കു മുമ്പായി ഈരണ്ടായി അയച്ച അറിയിപ്പുകാരെ സൂചിപ്പിക്കുന്നു. പള്ളി മുഴുവനും ഉള്ള വിളക്കുകൾ നമ്മുടെ ആത്മാവിന്റെ വിളക്കുകളെയാണ് സൂചിപ്പിക്കുന്നത്.

**അടക്കത്തോടും ഭയത്തോടും നിശ്ശബ്ദമായി കേൾക്കുവിൻ എന്ന് സുവിശേഷത്തിന് മുമ്പ് ശെമ്മാശ്ശൻ ചൊല്ലുന്നു:** അവൻ ജനത്തോട് മൂന്ന് കാര്യങ്ങൾ ആഹ്വാനം ചെയ്യുന്നു. നല്ലവണ്ണം നിൽക്കണം, നിശ്ശബ്ദമായിരിക്കണം, സംസാരിക്കാതെ വായിക്കുന്നത് ശ്രദ്ധയോടെ കേൾക്കണം. നിങ്ങളുടെ ചിന്തകൾ അലഞ്ഞ് തിരിഞ്ഞ് നടക്കാൻ അനുവദിക്കരുത്.



മാലാഖ ഇടയന്മാരോട് പറഞ്ഞതുപോലെ ഞാൻ നിങ്ങളോട് സന്തോഷം സുവിശേഷിക്കുന്നു (ലൂക്കോസ് 2:14). സമാധാനം സുവിശേഷിക്കുന്നവരുടെ കാൽ എത്ര മനോഹരമായിരിക്കുന്നു (യെശ. 52:7) എന്ന് എഴുതിയിരിക്കുന്നതുപോലെ പുരോഹിതൻ നിങ്ങൾക്കെല്ലാവർക്കും സമാധാനം എന്ന് പറയുന്നു. ഇവിടെ സുവിശേഷം അറിയിക്കുന്നത്, ഭൗമികരേയും സ്വർഗ്ഗീയരേയും സ്വജാതികളേയും വിജാതികളേയും യോജിപ്പിച്ച ക്രിസ്തുവിന്റെ സമാധാനമാകുന്നു.

**വീണ്ടും, സുവിശേഷം വ്യാഖ്യാനിച്ച് പ്രസംഗിക്കുന്നു.** സുവിശേഷം അറിയിപ്പുകാരൻ വ്യാഖ്യാനിക്കുന്നു. സുവിശേഷകൻ പ്രസംഗകനാണ്.

**സുവിശേഷം കഴിഞ്ഞാൽ** ഉടൻ ശെമ്മാശ്ശൻ ജനത്തോട് ആഹ്വാനം ചെയ്തുകൊണ്ട് നമുക്കുവേണ്ടി മനുഷ്യാവതാര പ്രവർത്തനം നിർവഹിച്ച വചനമായ ദൈവത്തോട് അടുത്തുവന്ന് അപേക്ഷ അണയ്ക്കുവാൻ കോറൂസൂസോ (അറിയിപ്പ്) ചൊല്ലുന്നു. പൂർവ്വികർ ലുത്തിനിയായ്ക്കും കോറൂസൂസോയ്ക്കും ശേഷം ദിവ്യരഹസ്യങ്ങളുടെ മാനീസാ ആരംഭിച്ചിരുന്നു. പുരോഹിതന്മാർ പീലാസാ എന്ന പാത്രവും രക്തത്തിന്റെ കാസായും വഹിച്ചുകൊണ്ട് പ്രദക്ഷിണത്തിൽ ചുറ്റിയിരുന്നു. കൂറോബോയുടെ സമയത്ത് ശെമ്മാശ്ശൻ ആഹ്വാനം ചെയ്യുന്ന സകലവും ജനങ്ങളോട് പറയുന്നതും പുരോഹിതൻ പറയുന്നതിൽ അധികവും പിതാവിനെ സംബോധന ചെയ്തുകൊണ്ടുള്ളതാകുന്നു എന്നും മനസ്സിലാക്കേണ്ടത് യുക്തമാണ്.

**വിശുദ്ധ രഹസ്യങ്ങളുടെ സമയത്ത് ദേവാലയത്തിൽ നിന്ന് പുറത്താക്കുന്ന അഞ്ച് ഗണങ്ങളേക്കുറിച്ച്.** അതിനു ശേഷം പിരിച്ചു വിടപ്പെട്ടവർ പോകട്ടെ എന്ന് ശെമ്മാശ്ശൻ പറയുന്നു. ആരാകുന്നു ഈ സമയത്ത് ദേവാലയത്തിൽ നിന്ന് പുറത്താക്കപ്പെടുന്നവർ? നാം പറയും പൂർവ്വികരുടെ കാലത്ത് അഞ്ച് ഗണത്തിലുള്ള ആളുകളെ പള്ളിയിൽ നിന്ന് പുറത്താക്കിയിരുന്നു. പുറത്താക്കപ്പെട്ടവർ പോകട്ടെ എന്ന് ശെമ്മാശ്ശൻ പറയുമ്പോൾ വിശ്വാസ പഠിതാക്കൾ (സ്നാനാർത്ഥികൾ), പിശാചു ബാധിതർ, (മറ്റൊരു കൂട്ടം) പിശാചു ബാധിതർ, വലിയ അനുതാപികൾ, ചെറിയ അനുതാപികൾ എന്നിവർ പുറത്തു പോയിരുന്നു. വിശ്വാസ പഠിതാക്കൾ എന്നാൽ ഇതുവരേയും മാമോദീസാ മുങ്ങാത്തവർ എന്നാണ്. എന്നാൽ അവർ സ്നാനത്തിന് മുമ്പ് പ്രത്യേകം ഒരുങ്ങുന്ന സമയമാണ്. പിശാചുബാധിതർ എന്നാൽ പിശാചുക്കൾക്ക് വിധേയരായവരാണ്. സ്വഭാവ ദൂഷ്യം പോലുള്ള പാപങ്ങൾക്ക് വിധേയരായവരാണ് രണ്ടാമത്തെ പിശാചു ബാധിതർ. ഈ രണ്ടു കൂട്ടർ മാമോദീസാ ഏൽക്കുകയും വിശുദ്ധ രഹസ്യങ്ങളിൽ സംബന്ധിക്കുകയും ചെയ്ത ശേഷം പാപത്തിന് അടിമപ്പെട്ടവരാണ്. വലിയ അനുതാപികൾ ദീർഘ കാലമായി അനുതപിക്കുന്നവരും അതിന്റെ കാലം എണ്ണപ്പെട്ട് അന്ത്യത്തിലേക്ക് വന്നവരുമാണ്. ചെറിയ അനുതാപികൾ എന്നാൽ മാമോദീസാ സ്വീകരിച്ച് വിശുദ്ധ രഹസ്യങ്ങളിൽ സംബന്ധിക്കുന്നവരും ആണ്. തിരുവചനങ്ങൾ ശ്രവിക്കുവാൻ അനുവാദമുള്ളവരാകുന്നു. ജീവനുള്ള വചനം ശ്രവിക്കുന്നതു മൂലം അവർ ശുദ്ധീകരണം പ്രാപിക്കുന്നു. അവരെ ശുദ്ധീകരിക്കുന്ന തിരുവചന വായനകൾക്ക് ശേഷം അവരെ പറഞ്ഞു വിടുന്നു. ഓരോരോ പ്രഖ്യപനമനുസരിച്ച് അഞ്ചിൽ ഓരോ ഗണവും പുറപ്പെട്ടു പോകുന്നു.

പുറത്താക്കപ്പെട്ടവർ പോകട്ടെ എന്ന് പറയുമ്പോൾ സഭയിലെ പുറത്താക്കപ്പെട്ട അഞ്ച് ഗണങ്ങൾ എല്ലാവരേയും പൊതുവായല്ല നാം പുറത്താക്കുന്നത്. ഓരോരുത്തരേയും പ്രത്യേകം വിളിച്ചാണ് (പുറത്താക്കുന്നത്). വിശ്വാസ പഠിതാക്കളിൽ ആരും എന്ന് പറയുമ്പോൾ അതുവരെ മാമോദീസാ സ്വീകരിക്കാത്തവരെ പറഞ്ഞു വിടുന്നു. പിശാചു ബാധിതർ ആരും എന്ന് പറയുമ്പോൾ പിശാചിനാൽ പരീക്ഷിക്കപ്പെട്ടവരേയും ദുർവൃത്തികളാൽ കഷ്ടപ്പെടുന്നവരെയും പറഞ്ഞു വിടുന്നു. ഞങ്ങളോടു കൂടെ പ്രാർത്ഥിപ്പാൻ കഴിയാത്തവർ എന്ന് പറയുമ്പോൾ നമ്മോടുകൂടെ പ്രാർത്ഥിപ്പാൻ കഴിയാത്ത രണ്ട് അനുതാപികളുടെ ഗണങ്ങളെ പറഞ്ഞു വിടുന്നു. മറ്റൊന്നിൽ ആഹ്വാനം ചെയ്തുകൊണ്ട് പറയുന്നു ഈ അഞ്ച് ഗണത്തിൽപ്പെട്ട ആരെങ്കിലും നിങ്ങളുടെ ഇടയിൽ ഉണ്ടോ എന്ന് തമ്മിൽ തമ്മിൽ പരിശോധിപ്പിൻ. കാരണം നിഗൂഢമായ ദിവ്യരഹസ്യങ്ങളിൽ പങ്കെടുക്കുന്നതിനോ കാണുന്നതിനോ അവർ യോഗ്യരല്ല. ശെമ്മാശ്ശൻ വീണ്ടും 'വാതിലുകളടപ്പിൻ നല്ലവണ്ണം നിൽപ്പിൻ' എന്ന് സഹ ശെമ്മാശ്ശന്മാരോട് ആജ്ഞാപിക്കുന്നു. ഇത് കാണിക്കുന്നത് വാതിലിൽ കൂടെ മേൽപ്പറഞ്ഞ അഞ്ച് ഗണങ്ങളിൽ ആരും അകത്ത് പ്രവേശിക്കാതിരിക്കുവാൻ വേണ്ടിയിട്ടാണ്.

നല്ലവണ്ണം നിൽപ്പിൻ എന്ന് ജനത്തോട് ആഹ്വാനം ചെയ്യുന്നു കാരണം ദൈവിക രഹസ്യങ്ങളുടെ നേരേ നല്ലവണ്ണം നിൽപ്പിൻ എന്നാണ്.

**എന്തുകൊണ്ടാണ് അഞ്ച് ഗണങ്ങളേയും ദിവ്യ രഹസ്യങ്ങളിൽ സംബന്ധിക്കാൻ അനുവദിക്കാതെ പുറത്തേക്ക് പറഞ്ഞു വിടുന്നത്?** നാം പറയുന്നു, സ്നാനാർത്ഥികളെ പുറത്താക്കുന്നതിന് കാരണം അവർ അതുവരെ സ്നാനം ഏറ്റിട്ടില്ല. മാമോദീസാ എൽക്കാതിരിക്കുന്നവനും മാമോദീസാ മൂലം തന്റെ പാപത്തിൽ നിന്ന് മുക്തിയും ശുദ്ധീകരണവും നേടാത്തവനും ദിവ്യരഹസ്യങ്ങളിൽ പങ്കാളിയാകാൻ അർഹതയില്ല. വെടിപ്പില്ലാത്തവർ വിശുദ്ധമായവ തൊടാതെ സൂക്ഷിക്കണം. എന്തുകൊണ്ടാണ് പിശാചുബാധിതർ പിശാചിനാൽ പരീക്ഷിക്കപ്പെടുന്നത്, ദൈവത്തിനു മാത്രം അറിയാം. മനുഷ്യർ പിശാചിനാൽ മുഴുകുന്നത്, ഒന്ന്, അവർ ദൂഷണം പറയാതിരിക്കാൻ പഠിക്കേണ്ടതിന് ഞാൻ അവരെ സാത്താന് ഏൽപ്പിക്കപ്പെട്ടിരിക്കുന്നു (1 തിമോ. 1:20) എന്ന് എഴുതിയിരിക്കുന്നതുപോലെ അവരുടെ പാപം മൂലം അവർ ഏൽപ്പിക്കപ്പെട്ടിരിക്കുന്നു. രണ്ട്, അവരുടെ ബലഹീനത മൂലമോ അലസത മൂലമോ. മൂന്ന്, വിശുദ്ധ സിപ്രിയന് സംഭവിച്ചതുപോലെ കുറേനാൾ സാത്താനെ അനുസരിക്കുകയും പിന്നെ എതിർത്ത് പിന്മാറുകയും ചെയ്യുന്നതിനാൽ അവരെ പീഡിപ്പിക്കുന്നതാകാം. കുട്ടികൾ പരീക്ഷിക്കപ്പെടുന്നത് അവരുടെ പിതാക്കന്മാരുടെ പാപം മൂലമോ അല്ലെങ്കിൽ അവർക്ക് ഭാവിയിൽ രോഗം പടരുന്നത് ദൈവം മുന്നമേ കണ്ട് അതിന് പ്രതിവിധി കണ്ടതോ അല്ലെങ്കിൽ മറ്റ് ചില കാരണങ്ങൾ കൊണ്ടോ ആകാം.

പിശാചുബാധിതരെ പള്ളിയിൽ നിന്ന് പറഞ്ഞയക്കുന്നു. കാരണം, ഒന്ന്, പിശാചുക്കളുടെ ദൈവദൂഷണത്താലോ പുച്ഛത്താലോ ദിവ്യരഹസ്യങ്ങൾ അധിക്ഷേപിക്കപ്പെടുകയില്ല. രണ്ട്, മശിഹാ രാജാവ് അവരോട് കോപിച്ചിരിക്കുന്നതിനാൽ രാജ്യത്തിന്റെ രഹസ്യങ്ങൾ ഒന്നും അവർക്ക് കൊടുത്തുകൂടാ. മൂന്ന് പരിശുദ്ധാത്മാവിനും അശുദ്ധാത്മാവിനും ഒന്നിച്ച് വസിക്കുവാൻ സാധ്യമല്ല. രണ്ട് ഗണം അനുതാപികളേയും പള്ളിയിൽ നിന്ന് പിരിച്ചുവിടുന്നു. കാരണം, അവർ ദിവ്യ രഹസ്യങ്ങൾ സ്വീകരിച്ചതിനു ശേഷം പാപം ചെയ്തവരാണ്. അതുപോലെ രാജാവിനെതിരായി ഭോഷത്വം പ്രവർത്തിച്ച ദാസരാണ് അവർ. അവർ രാജാവിൽ നിന്ന് ഉപഹാരങ്ങൾ സ്വീകരിച്ചതിനു ശേഷം അവ അവന്റെ ശത്രുക്കൾക്ക് നൽകിയവരാണ്. അവൻ അവരിൽ നിന്ന് (താൻ കൊടുത്ത) ഉപഹാരങ്ങൾ തിരികെ എടുക്കും.

**സഭയേക്കുറിച്ച്**

നമുക്ക് കാണപ്പെടുന്ന സഭ സ്വർഗ്ഗത്തിലെ സഭയുടേയും ഉയരത്തിലെ കൂട്ടങ്ങളുടെയും വിശുദ്ധരുടെ ആത്മാക്കളുടേയും പ്രതീകമാണ്. ഈ ബലിപീഠം അവന്റെ ഉയിർപ്പിനു ശേഷം നമ്മെ പൂർണ്ണരാക്കുന്നു കാരണം സകലത്തേയും വിശുദ്ധീകരിക്കുന്നവനാൽ നാം വിശുദ്ധീകരിക്കപ്പെടുന്നു. കുർബാന സൂചിപ്പിക്കുന്നത് നാം നല്ല അന്ത്യത്തിലെത്തുമ്പോൾ നാം അടുത്തുവന്ന് പൂർണ്ണമായ അധരബലികളെ അർപ്പിക്കും. പട്ടക്കാരൻ. വരുവാനിരിക്കുന്ന ലോകത്തിൽ സകലത്തേയും വിശുദ്ധീകരിക്കുന്നവനാൽ പട്ടക്കാരുടെ ആലോചനകൾ ശുദ്ധീകരിക്കപ്പെടും എന്ന് സൂചിപ്പിക്കുന്നു.

## അദ്ധ്യായം ആറ്

**അർപ്പിക്കുന്ന പ്രിസ്തായുടെ (അപ്പത്തിന്റെ) എണ്ണം**

നമുക്ക് മറ്റ് കാര്യങ്ങളേക്കുറിച്ച് സംസാരിക്കാം. അതായത് അവതരിച്ച വചനം ഏകനാണെന്ന് സൂചിപ്പിക്കുന്നതിന് മുദ്രിതമായ ഒരു അപ്പം കാഴ്ച്ച അർപ്പിക്കുന്നു. ദൈവത്വവും മനുഷ്യത്വവും പുത്രനും മശിഹായും ഒന്നാണെന്ന്



പഠിപ്പിക്കുവാൻ വേണ്ടി രണ്ട് മുദ്രിത അപ്പം ബലിപീഠത്തിൽ അർപ്പിക്കുന്നു. മൂന്ന് അല്ലെങ്കിൽ ഒറ്റ സംഖ്യയുടെ ഗുണിതങ്ങളായോ ഉള്ള അപ്പമാണ് അർപ്പണത്തിന് അംഗീകരിക്കപ്പെടുന്നത് കാരണം പരിശുദ്ധ ത്രിത്വത്തിന്റെ ഏകസ്വഭാവത്തെയും മൂന്ന് ആളത്വത്തേയും ഇത് സൂചിപ്പിക്കുന്നു. അഗ്നി പ്രകാശത്തിനും ചൂടിനും കാരണമാകുന്നതുപോലെ പിതാവ് പുത്രനും റൂഹായ്ക്കും കാരണമാകുന്നു. പ്രകാശത്തിൽ നിന്നല്ല അഗ്നി ഉണ്ടാകുന്നത് എന്നാൽ വെളിച്ചവും ചൂടും അഗ്നിയിൽ നിന്നാണ് ഉണ്ടാകുന്നത്. കാഴ്ച്ചയണച്ച മുദ്രിതമായ അപ്പം മാറ്റി വയ്ക്കുന്നത് ശരിയല്ല. അന്നാഫോറോയ്ക്ക് കൂടുതൽ അപ്പം ആവശ്യമെങ്കിൽ കൂട്ടിച്ചേർക്കാവുന്നതാണ്. (നേരത്തെ) പറഞ്ഞതുപോലെ അവ കൂട്ടിച്ചേർക്കരുത്. അതായത് ഒറ്റ അക്കം ആകാം, രണ്ടല്ലാതെ ഇരട്ട (അക്കം) ആകരുത്. കല്ല് കൊണ്ട് വാതിൽ മൂടിയ കബറിനുള്ളിൽ മിശിഹാ ആയിരുന്നപ്പോൾ ഒക്കേയും ആ ദിവസങ്ങളെ ഒന്ന് രണ്ട് മൂന്ന് എന്നിങ്ങനെ എണ്ണിയിരുന്നു. എന്നാൽ ഉയിർപ്പിനു ശേഷവും കല്ലു ഉരുട്ടി മാറ്റിയ ശേഷം വീണ്ടും ദിവസങ്ങൾ എണ്ണിയില്ല. കല്ലിനെ സൂചിപ്പിക്കുന്ന അന്നാഫോറായുടെ തുണി ഉള്ളിടത്തോളം കുർബാന അപ്പം കൂട്ടിച്ചേർക്കാവുന്നതാണ്. അന്നാഫോറാ നീക്കിയതിനു ശേഷം മുദ്രിതമായ അപ്പം കൂട്ടിച്ചേർക്കുന്നത് യുക്തമല്ല. ആരംഭത്തിൽ കുർബാന അപ്പം പീലാസായിൽ പട്ടക്കാരന്റെ ഇടതു വശത്തായി തബലീത്തായുടെ പുറത്ത് വയ്ക്കുന്നു. കാസാ വലതു വശത്തായി തബലീത്തായുടെ മറുവശത്ത് താഴെയായി വയ്ക്കുന്നു. ആരംഭത്തിൽ കാസാ പട്ടക്കാരന്റെ വലതു വശത്ത് വയ്ക്കുന്നത് വലതുവശത്തുള്ള രക്തത്തിന്റെ ഉറവിടത്തെ സൂചിപ്പിക്കുന്നു.

**അപ്പവും വീഞ്ഞും ബലിപീഠത്തിൽ ഒരുക്കി വയ്ക്കുന്നതിനെക്കുറിച്ച്**

പിന്നീട് പുരോഹിതൻ ശരീരം എടുത്ത് പടിഞ്ഞാറു വശത്തും കാസാ എടുത്ത് കിഴക്കു വശത്തും വയ്ക്കുന്നു. നമ്മുടെ കർത്താവ് താഴ്മയുള്ള ശരീരം ധരിക്കുകയും ഇടത്തേതിന്റെ പ്രവർത്തികളിൽ ആണ്ടു കിടന്നിരുന്ന നമ്മുടെ വംശത്തെ നാലു ഭാഗത്തു നിന്നും കൂട്ടിച്ചേർക്കുകയും കിഴക്ക് ഭാഗത്ത് ഇരുന്നവൻ നമ്മുടെ മ്ലേച്ഛതയുടെ പടിഞ്ഞാറ് ഭാഗത്ത് പ്രത്യക്ഷപ്പെട്ടു. വീണ്ടും, കൊല്ലപ്പെട്ടവന്റെ രക്തം അവനിലൂടെ ഒഴുകുന്നതുപോലെ രക്തം ശരീരത്തിന് മുന്നിലായി വയ്ക്കുന്നു. നേരത്തേ നാം എഴുതിയതുപോലെ കുർബാനയിലേക്ക് പ്രവേശിക്കുന്നതിന് മുമ്പ് രഹസ്യങ്ങൾ മദ്ബഹായിൽ നിന്ന് പുറപ്പെട്ട് പ്രദക്ഷിണമായി ഹൈക്കലാ ചുറ്റുന്നു. പുരോഹിതന്മാർ പ്രദക്ഷിണം ഭംഗിയായി ക്രമീകരിച്ച് രഹസ്യങ്ങൾ വഹിക്കുന്നു. വീണ്ടും മദ്ബഹായിൽ പ്രവേശിക്കുന്നു. വചനമായ ദൈവം ലോകത്തിലേക്ക് ഇറങ്ങി വന്ന് മനുഷ്യനായി യഹൂദ്യയിലൂടെ ചുറ്റി സഞ്ചരിച്ച് ഇഹലോകവ്യാപാരം നമുക്കുവേണ്ടി പൂർത്തിയാക്കി താണു വന്ന് കുരിശിലേക്ക് കയറി കുരിശിൽ നിന്ന് തന്റെ പിതാവിന്റെ അടുക്കലേക്ക് കരേറി എന്നാണ് ഇത് സൂചിപ്പിക്കുന്നത്.

**ബലിപീഠത്തേക്കുറിച്ച്**

മദ്ബഹാ (ബലിപീഠം) എന്തിനേയാണ് സൂചിപ്പിക്കുന്നത് എന്ന് ചിലർ ചോദിച്ചേക്കാം. ആഥൻസിലെ വിശുദ്ധ ദീവന്നാസ്യോസ് ബലിപീഠം ജീവ വൃക്ഷമായ അമ്മാനുവേലിനെ സൂചിപ്പിക്കുന്നു എന്ന് പറയുന്നു. ബലിപീഠം കുരിശിന്റെ സ്ഥാനത്താണെന്ന് മറ്റു ചിലർ പറയുന്നു. അതിന്മേലാണ് കുർബാനയായ കർത്താവ് ബലിയാക്കപ്പെട്ടതും അർപ്പിക്കപ്പെട്ടതും. മദ്ബഹോ (ബലിപീഠം) എന്ന നാമം വ്യാഖ്യാനിക്കുമ്പോൾ ദേബഹോ (ബലി) എന്നതിൽ നിന്നാണ് വരുന്നത്. അതായത് ബലിപീഠം (എ്‌ലോതോ) എന്ന നാമം ഉയർന്നിരിക്കുന്നതെന്നും ഉയരത്തിൽ വച്ചിരിക്കുന്നതും എന്നാണ്. ബലിപീഠം മശിഹായുടെ കബറിടമാണെന്ന് മാർ ഈവാനിയോസ് (ജോൺ ക്രിസോസ്റ്റം) പറയുന്നു. എപ്പിസ്കോപ്പാ മൂശെ (ബർകീഫാ) മാർ ഈവാനിയോസിനോട് യോജിച്ച് പറയുന്നു ബലിപീഠം കൊണ്ട് അർത്ഥമാക്കുന്നത് മശിഹായാണെന്ന് നാം മനസ്സിലാക്കുന്നു. അതുപോലെ ജീവ വൃക്ഷമെന്നും, വീണ്ടും, കുരിശെന്നും (സ്കീപ്പാ) മറ്റും വിളിക്കുന്നു. എന്നാൽ ബലിപീഠത്തെ അമ്മാനുവേൽ എന്ന് അറിയപ്പെട്ടാൽ ശരീരവും രക്തവും അമ്മാനുവേലിന്റെ ആളത്തത്തിന്റെ ഭാഗമാണെന്നിരിക്കെ രണ്ട് അമ്മാനുവേൽ ഉണ്ട് എന്ന് വരും. മറ്റു ചിലർ പറയുന്നതുപോലെ നാം ബലിപീഠത്തെ സ്കീപ്പാ എന്നു വിളിച്ചാൽ അതിന്റെ മേൽ തന്നെ അവന്റെ ശരീരവും രക്തവും അർപ്പിക്കുകയും അങ്ങനെ അവന്റെ കുരിശാരോഹണത്തേയും ബലിയർപ്പണത്തേയും ഓർക്കുന്നു എന്നും നാം അവനെ ക്രൂശിക്കുന്നവരാകുകയും ചെയ്യും. അവൻ ഒരിക്കലായി ബലിയർപ്പിക്കപ്പെട്ടു (എബ്രാ. 9:28) എന്ന് പൗലോസ് പറഞ്ഞു. വിശുദ്ധ മാർ ഈവാനിയോസും മൂശെ ബർ കേഫായും പറഞ്ഞതുപോലെ ബലിപീഠം നമ്മുടെ കർത്താവിനെ അതിൽ വച്ച് കബറടക്കപ്പെട്ട കബറാണ്. അതുകൊണ്ട് നാം ബലിപീഠം നിർമ്മിക്കുമ്പോൾ നമ്മുടെ കർത്താവിനെ വച്ച കബറുപോലെ എബ്രായക്കാരുടെ രീതിയിൽ നീള വശം വടക്കു തെക്കായി ഉണ്ടാക്കുന്നതാണ് ശരി.

ആത്മീയമായി കാണപ്പെടുന്ന ബലിപീഠത്തിലൂടെ കാണപ്പെടാത്തബലിപീഠത്തിലും സമീപസ്ഥനായ പുരോഹിതനിലൂടെ വലിയ മഹാപുരോഹിതനേയും പൂർത്തീകരിക്കപ്പെടുന്ന കുർബ്ബാനയിലൂടെ നമുക്കുവേണ്ടി ബലിയായവനേയും നാം സൂചിപ്പിക്കുന്നു.

**ബലിപീഠത്തിൽ വയ്ക്കുന്ന അപ്പത്തെയും വീഞ്ഞിനേയും സൂചിപ്പിക്കുന്നത് എന്താണ്.** നാം പറയും, അപ്പം വചനമായ ദൈവത്തിന്റെ ശരീരവും വീഞ്ഞ് അവന്റെ രക്തവും ആണ്.

**ഹമീയോയെക്കുറിച്ച് (പുളിപ്പുള്ള അപ്പത്തേക്കുറിച്ച്)**

എന്തുകൊണ്ടാണ് നാം അജ്ഞാനികളും ബുദ്ധിശൂന്യരുമായ അർമ്മീനിയാക്കാർ ചെയ്യുന്നതുപോലെ പത്തീറാ (പുളിപ്പില്ലാത്ത) അപ്പം അല്ല പുളിപ്പുള്ള അപ്പം അർപ്പിക്കുന്നത്? നാം പറയും, ലഹമോ (പുളിപ്പുള്ള അപ്പം) എന്ന പേര് പുളിപ്പിൽ നിന്നും ജീവനിൽ നിന്നും ആണ് ലഭിച്ചത് എന്നാൽ പത്തീറാ എന്ന പേര് നിർജ്ജീവമായ മാവിൽ നിന്നും വെള്ളത്തിൽ നിന്നും മാത്രമാണ്. അപ്പത്തെക്കുറിച്ച് (ലഹമോ) പറയുമ്പോഴെല്ലാം വേദപുസ്തകം പുളിപ്പുള്ള അപ്പത്തെക്കുറിച്ചാണ് (ഹമീറോ) പറയുന്നത് അല്ലാതെ പത്തീറായേക്കുറിച്ചല്ല. മൂശ അവന്റെ ബലികളിൽ പത്തീറാ അപ്പത്തെക്കുറിച്ച് പ്രതിപാദിക്കുന്നതിന് കാരണം അവൻ നിഴലിനെ ശുശ്രൂഷിച്ചതുകൊണ്ടാണ്. യേശു പറഞ്ഞത്, ഞാൻ സ്വർഗ്ഗത്തിൽ നിന്ന് ഇറങ്ങി വന്ന പത്തീറാ എന്നല്ല, മറിച്ച് ജീവനുള്ള അപ്പമാകുന്നു (ലഹമോ) എന്നാണ്. പൗലോസ് ശരീരത്തെ ലഹമോ എന്നാണ് വിളിച്ചത് അല്ലാതെ പത്തീറാ എന്നല്ല (1 കൊരി. 10:16-17, 11:23). ദൈവരാജ്യം പുളിച്ചമാവെടുത്ത് മൂന്ന് പറ (മാവിൽ കുഴച്ചു വച്ച) സ്ത്രീയേ പോലെയാകുന്നു (മത്താ. 13:33, ലൂക്കോ. 13:21). നോഹയുടെ മക്കളുടെ മൂന്ന് തലമുറകളെ അവരുടെ ശരിയായ വിശ്വാസത്തിൽ പുളിപ്പിച്ച വചനമായ പുളിപ്പ് ഇതാകുന്നു. അതുപോലെ പുളിപ്പ് കൂട്ടി ചുട്ട രണ്ട് അപ്പം എടുക്കണം (ലേവ്യ 23:17) എന്നു പറഞ്ഞ് മൂശ പെന്തിക്കൊസ്തിപ്പെരുന്നാളിൽ പുളിപ്പുള്ള അപ്പമെടുത്ത് ബലിയർപ്പിച്ചു. മാവിൽ നിന്ന് എടുക്കുന്ന ദിവ്യരഹസ്യങ്ങളുടെ അപ്പം മണ്ണിലെ ഘടകങ്ങളെ (ചതുർഭൂതങ്ങളെ) സൂചിപ്പിക്കുന്നു. വെള്ളം: വെള്ളത്തിന്റെ ഘടകങ്ങളെ സൂചിപ്പിക്കുന്നു. വീഞ്ഞ് വായുവിനെ സൂചിപ്പിക്കുന്നു. ഉപ്പ് അഗ്നിയെ സൂചിപ്പിക്കുന്നു. സൈത്തണ്ണ (ഒലിവെണ്ണ) ആത്മാവിനെ സൂചിപ്പിക്കുന്നു. അത് (മനുഷ്യനെ) നമ്മുടെ കർത്താവുമായി യോജിപ്പിക്കുന്നു. ഈ നാല് ഘടകങ്ങളിൽ നിന്ന് അപ്പം അഥവാ ശരീരം ഉണ്ടാകുന്നു. വീണ്ടും അമ്മീറാ മശിഹായേയും വിശ്വാസത്തേയും ആത്മാവിനേയും സൂചിപ്പിക്കുന്നു. ഇന്നത്തെ വേദവിപരീതികൾക്കെതിരായി നാം എഴുതിയ താർക്കിക ഗ്രന്ഥത്തിൽ വിശദമായി സംസാരിച്ചിട്ടുള്ളതിനാൽ അവയെക്കുറിച്ച് ചുരുക്കമായി മാത്രം പ്രതിപാദിച്ച് അപ്പത്തേക്കുറിച്ചും വീഞ്ഞിനേക്കുറിച്ചും മാത്രം വിവരിക്കുന്നു.

**കലർത്തപ്പെട്ട വീഞ്ഞിനേക്കുറിച്ച്**

**എന്തുകൊണ്ടാണ് വീഞ്ഞ് മാത്രമല്ലാതെ നാം കാസായിൽ വീഞ്ഞും**

**വെള്ളവും കലർത്തുന്നത്?** നാം പറയുന്നു, സ്കീപ്പായിന്മേൽ വച്ച് കുന്തം കൊണ്ട് തുളയ്ക്കപ്പെട്ടപ്പോൾ നമ്മുടെ കർത്താവിന്റെ മാർവ്വിൽ നിന്ന് രക്തം മാത്രമല്ല രക്തവും വെള്ളവും കൂടെ ഒഴുകിയതു കൊണ്ട്. എന്നാൽ അവിടെ കബറടക്കിയ ആദാമിന്റെ മാമോദീസായ്ക്ക് വേണ്ടിയാണ് വെള്ളം ഒഴുകിയത് എന്ന് അർമ്മേനിയക്കാർ പറയുന്നു. അവർക്കെതിരായി നാം പറയുന്നു ആദാമിന് നേരേയാണ് വെള്ളം ഒഴുകിയതെങ്കിൽ (എന്തുകൊണ്ട്) വെള്ളം മാത്രം (ഒഴുകി)? മാമോദീസാ പൂർത്തീകരിക്കുന്നത് ഒരിക്കലും രക്തവും വെള്ളവും കൊണ്ടല്ല. എന്നാലോ അഗ്നിയാലും ആത്മാവിനാലും ആണ്. വെള്ളം മാത്രമാണ് ആദാമിന് നേർക്ക് ഒഴുകിയതെങ്കിൽ രക്തം മുകളിൽ നിന്നു വന്നു എന്ന് ആരാണ് നിങ്ങൾക്ക് മനസ്സിലാക്കിത്തന്നത്? എന്നാൽ നാം പറയുന്നു വചനം ജഡത്തിൽ ഉരുവായപ്പോൾ അവൻ നമ്മെ ആത്മീയമായി ജനിപ്പിച്ചു അതുപോലെ അവൻ നമുക്കുവേണ്ടി മാമോദീസാ മുങ്ങിയപ്പോൾ അവൻ ആദാമിനേയും മാമോദീസാ മുക്കി. അതുപോലെ അവൻ ഉയിർത്തെഴുന്നേൽക്കപ്പെട്ടപ്പോൾ അവൻ ആദാമിനേയും ഉയിർപ്പിച്ചു. അവന്റെ ജഡത്തിലുള്ള മാമോദീസായാൽ അവനെ (ആദാമിനെ) മാമോദീസാ മുക്കിയെങ്കിൽ കുരിശിന്മേൽ രണ്ടാം പ്രാവശ്യവും വീണ്ടും മാമോദീസാ മുക്കി. ഇത് സത്യത്തിന് വിരുദ്ധമാണ്.

**ബലി അർപ്പിക്കുന്ന പുരോഹിതനേക്കുറിച്ച്**

വീണ്ടും, കൂറോബോ അർപ്പിക്കുന്ന പുരോഹിതൻ ആരെ സൂചിപ്പിക്കുന്നു എന്ന് ചിലർ ചോദിക്കാറുണ്ട്. പുരോഹിതൻ മശിഹായുടെ സ്ഥാനത്താണെന്ന് നാം പറയും. തന്റെ പിതാവിന്റെ മുമ്പാകെ മാളിക മുറിയിൽ വച്ച് തന്റെ ശരീരം മുറിച്ച് തന്റെ ശിഷ്യന്മാർക്ക് കൊടുത്തു. അതുപോലെ നിങ്ങൾക്കുവേണ്ടിയുള്ള എന്റെ ശരീരം ഇതാകുന്നു എന്നിത്യാദി പുരോഹിതൻ പറയുന്നു. രണ്ടാമതായി പുരോഹിതൻ ജനത്തിന്റെ മുഴുവൻ ശരീരത്തിന്റേയും ശിരസിലെ നാവാകുന്നു. അവൻ സഭ മുഴുവനും വേണ്ടി ദൈവത്തോട് അപേക്ഷിക്കുന്നു. വീണ്ടും, അവൻ ഒരു ചിത്രകാരനാകുന്നു. അവൻ ദിവ്യരഹസ്യങ്ങളിൽ ആത്മീയ ചിത്രം വരയ്ക്കുന്നു.

വീണ്ടും, അവൻ ദൈവത്തിനും മനുഷ്യർക്കും മധ്യേ മദ്ധ്യസ്ഥനാകുന്നു. ഏവൻഗേലിയോന് ശേഷം ഈ വിശുദ്ധരഹസ്യങ്ങളുടെ മുമ്പാകെ എന്നിത്യാദി വായിക്കുകയും കശ്ശീശാ സെദറാ തുടങ്ങുവാൻ തയ്യാറെടുക്കുകയും പരിമള ധൂപം വയ്ക്കുകയും ചെയ്യുമ്പോൾ ശെമ്മാശ്ശൻ ബാറെക്മോർ എന്നു പറയുന്ന രീതി ഉണ്ട്. കശ്ശീശായും ഈ സമയത്ത് ബാറെക്മോർ എന്ന് പറയുന്നത് ഉചിതമല്ല എന്ന് മൂശെ ബർ കീഫാ പറയുന്നു. കാരണം ഒന്നാമത് ശെമ്മാശൻ ബാറെക്മോർ എന്ന് പറഞ്ഞുകഴിഞ്ഞു. രണ്ടാമത്, ശെമ്മാശ്ശൻ ബാറെക്മോർ എന്ന് പറയുമ്പോൾ അയാൾ പട്ടക്കാരനിൽ നിന്ന് അനുഗ്രഹം യാചിക്കുകയും പ്രാർത്ഥിക്കുകയുമാണ്. എന്നാൽ പട്ടക്കാരൻ തിരികെ ബാറെക്മോർ എന്ന് പറഞ്ഞാൽ അവൻ ശെമ്മാശ്ശനോട് യാചിക്കുകയാണ്. (പട്ടക്കാരൻ കീഴ്സ്ഥാനിയോട് അനുഗ്രഹിക്കണമെന്ന് പറയുന്നത് അനുചിതമാണ്).

**സെദറോ ധൂപക്കുറ്റി കുന്തിരിക്കം എന്നിവയേക്കുറിച്ച്**

അതിനു ശേഷം കശ്ശീശ്ശാ പ്രാരംഭ സെദറാ ചൊല്ലുന്നു. സെദറാ രാജാവിന്റെ രണ്ടാമൻ (മന്ത്രി) അതായത് പുരോഹിതൻ എഴുതുന്ന ഒരു കൽപ്പനപോലെ ആകുന്നു. ധൂപക്കുറ്റി യോഹന്നാൻ സ്നാപകന്റെ പ്രതീകമാകുന്നു. കുന്തിരിക്കം വഴിതെറ്റാതെ ദൈവത്തിങ്കലേക്ക് നോക്കുന്ന ശുദ്ധ ഹൃദയം ആകുന്നു. അത് ദൈവത്തിൽ നിന്ന് അകലാതെ മഹാമാരിയെ മുഴുവനായി ജനത്തിൽ നിന്ന് മാറ്റിയ അഹറോന്റെ ധൂപത്തെ സൂചിപ്പിക്കുന്നു.

വീണ്ടും, ധൂപം അമ്മാനുവേലിനെ സൂചിപ്പിക്കുന്നു. ബലിപീഠത്തിൽ നിന്ന് പുറപ്പെടുന്ന ധൂപം അമ്മാനുവേലിനെ സൂചിപ്പിക്കുന്നു. ഹൈക്കലാ മുഴുവൻ ചുറ്റി വിശ്വാസികളുടെ സമ്മതവും അനുവാദവും വാങ്ങി തിരികെ വിശുദ്ധ സ്ഥലത്ത് അവരുടെ സമ്മതവുമായി പ്രവേശിക്കുന്നു. വീണ്ടും ധൂപക്കുറ്റി കന്യകയെ സൂചിപ്പിക്കുന്നു. അവൾ ദൈവികമായ അഗ്നിയെ അവളുടെ ഉദരത്തിൽ അവൾ വഹിച്ചു. ധൂപക്കുറ്റിയിലുള്ള പരിമളധൂപം മദ്ബഹായിൽ നിന്ന് പുറപ്പെട്ട് കറങ്ങുന്നത് സൂചിപ്പിക്കുന്നത് പരിശുദ്ധ ത്രിത്വത്തിന്റെ അനുഗ്രഹത്തെയാണ്. എല്ലാ വിശുദ്ധരിലേക്കും പരിപാലന പുറപ്പെടുന്നു എങ്കിലും അതിന്റെ ശക്തി കുറഞ്ഞുപോകുകയോ മാറ്റം വരുകയോ ഇല്ലാതാകുകയോ ചെയ്യുന്നില്ല.

കുന്തിരിക്കം സൂചിപ്പിക്കുന്നത് നമ്മുടെ ബുദ്ധിയുടെ അർപ്പണമാണ്. വീണ്ടും, വചനമായ ദൈവം സ്വർഗ്ഗത്തിൽ നിന്ന് ഇറങ്ങി വന്ന് പരിമള ധൂപമായി നിരപ്പിന്റെ ധൂപമായി തന്നേത്തന്നെ പിതാവാംദൈവത്തിന് നമുക്കുവേണ്ടി കാഴ്ച്ചയായി അർപ്പിച്ചതിനേയാണ് ധൂപം സൂചിപ്പിക്കുന്നത്. അവൻ ലോകത്തിന് മുഴുവൻ പാപപരിഹാരവും സുഗന്ധവും ആകുകയും ചെയ്തു. തന്റെ ദൈവത്വത്തിന് വ്യത്യാസമോ കുറവോ ഇല്ലാതെ തന്റെ പിതാവിന്റെ അടുക്കലേക്ക് തിരികെ പോയി.

വിശ്വാസപ്രമാണം, അതായത് സെദറായ്ക്ക് ശേഷം ഏക ദൈവത്തിൽ ഞങ്ങൾ വിശ്വസിക്കുന്നു എന്ന് വിശ്വാസികൾ ചൊല്ലുന്നത് അവരുടെ സമ്മതമാകുന്നു. ശെമ്മാശ്ശൻ ഈ സമ്മതം സ്വീകരിച്ച് പുത്രനും ബലി അർപ്പിക്കപ്പെടുന്നവനുമായ രാജാവിന് സമർപ്പിക്കുന്നു.

വീണ്ടും ധൂപം വിശുദ്ധതകളുടെ വിശുദ്ധ സ്ഥലത്ത് പ്രവേശിച്ച് ജനത്തിന്റെ നേരേ പുറപ്പെട്ട് വീണ്ടും തിരികെ വരുന്നു. ഇത് ക്രിസ്തുവിന്റെ രഹസ്യത്തെ സൂചിപ്പിക്കുന്നു. അവൻ ഉയരത്തിൽ പിതാവിന്റെ ഭവനത്തിൽ നിന്ന് ഉന്നതമായ സൗഭാഗ്യങ്ങൾ നമ്മുടെ അടുക്കലേക്ക് ഇറക്കിക്കൊണ്ട് വന്ന് നമുക്കു വേണ്ടി ബലിയായി തന്നെത്തന്നെ അർപ്പിച്ചു. അവൻ നമ്മുടെ സമ്മതം സ്വീകരിച്ച് സ്വർഗ്ഗീയരേയും ഭൗമികരേയും സമാധാനത്തിലേക്ക് തിരിച്ചു കൊണ്ടുവന്നു. വീണ്ടും ധൂപം ശുദ്ധതകളുടെ ശുദ്ധസ്ഥലത്ത് പ്രവേശിക്കുകയും ജനത്തിന്റെ അടുക്കലേക്ക് പുറപ്പെട്ട് വീണ്ടും തിരികെ വരുന്നത് സൂചിപ്പിക്കുന്നത് തന്റെ ബലിയർപ്പണത്താൽ പിതാവിനെ രമ്യപ്പെടുത്തി ലോകത്തിന് പാപപരിഹാരം നൽകി പിതാവിന്റെ അടുക്കലേക്ക് മടങ്ങിപ്പോയ ക്രിസ്തുവിനെയാണ്. വീണ്ടും, തന്റെ ഉയിർപ്പിനാൽ നമുക്കുവേണ്ടി നിരപ്പിന്റെ ധൂപമായിത്തീരുകയും തന്റെ പിതാവിന്റെ അടുക്കലേക്ക് പ്രവേശിച്ച് മനുഷ്യർക്ക് ദാനങ്ങളെ വിതരണം ചെയ്തവനുമായ ക്രിസ്തുവാണ് ധൂപം.

വിശുദ്ധ സേവേറിയോസ് പറയുന്നു, കുന്തിരിക്കം അഥവാ ധൂപം നൈർമ്മല്യമുള്ളതും മാധുര്യമുള്ളതുമായ പ്രാർത്ഥനകളെ സൂചിപ്പിക്കുന്നു. ഉറഹായിലെ (എഡേസായിലെ) യാക്കോബ് പറയുന്നു നാം കുന്തിരിക്കം അർപ്പിക്കുന്നത് ദൈവത്തിനുവേണ്ടിയല്ല എന്നാലോ അവയുടെ മധുര പരിമളം സ്വീകരിക്കുന്ന ജനത്തിനു വേണ്ടിയാണ്. ഇത് വിശുദ്ധൻ എഴുതിയത് ജഡികമായതിനെ സൂചിപ്പിക്കുന്നു എങ്കിലും അതിൽ ദിവ്യത അടങ്ങിയിട്ടില്ല എന്ന് സമർത്ഥിക്കുന്നില്ല. അതുപോലെ ഗുരുക്കന്മാർക്കെതിരായി അദ്ദേഹം നിൽക്കുന്നതുമില്ല. എന്നാലോ അവരുടെ നാസാദ്വാരം സൗരഭ്യത്താൽ മുഴുകിപ്പോകാതിരിക്കുവാൻ ഏകാന്തവാസികളേയും ദയറാക്കാരേയും ഇതിൽനിന്ന് അദ്ദേഹം തടയുന്നു.

വീണ്ടും, നാം പറയും, ശെമ്മാശ്ശൻ ദൂതനും കശ്ശീശാ കാര്യസ്ഥനും ആകുന്നു. കശ്ശീശാ എഴുതുന്ന കത്താകുന്നു ധൂപം. കുന്തിരിക്കം, കുന്തിരിക്കത്തിന്റെ മേലുള്ള സ്ലീബായുടെ മുദ്ര എന്നിവ എന്തിനെ സൂചിപ്പിക്കുന്നു. മുദ്ര സൂചിപ്പിക്കുന്നത് മോതിരം കൊണ്ടുള്ള മുദ്രയാകുന്നു. സ്ലീബാ കാണിക്കുന്നത് അവൻ എഴുതിയതൊക്കേയും അംഗീകരിക്കുന്നു എന്നാണ്. ശെമ്മാശ്ശൻ ധൂപം എടുത്തുകൊണ്ട് ബലിപീഠത്തിലേക്ക് പ്രവേശിച്ച് ജീവമേശയുടെ നടുക്ക് മൂന്ന് പ്രാവശ്യം ധൂപം അർപ്പിക്കുന്നത് പിതാവിനെ സൂചിപ്പിക്കുന്നു. അവൻ ബലിപീഠത്തിന്റെ അതായത് മേശയുടെ വടക്കേ മൂലയ്ക്ക് ചെന്ന് വീണ്ടും മൂന്ന് പ്രാവശ്യം ധൂപം അണയ്ക്കുന്നത് പുത്രനെ സൂചിപ്പിക്കുന്നു. വീണ്ടും തെക്കു വശത്തായി അതായത് മേശയുടെ മറ്റേ കോണിൽ ചെന്ന് മൂന്ന് പ്രാവശ്യം ധൂപം അർപ്പിക്കുന്നത് പരിശുദ്ധ റൂഹായെ സൂചിപ്പിക്കുന്നു. ഉടൻ എപ്പിസ്കോപ്പായുടേയോ കശ്ശീശായുടേയോ നേരേ വന്ന് ധൂപം സമർപ്പിക്കുന്നു. ശെമ്മാശ്ശൻ തന്റെ ശിരസ് കുനിച്ച് ഭവ്യതയോടെ പറയുന്നു ഞാൻ നിന്റെ എഴുത്ത് രാജാവിന്റെ മുമ്പാകെ വായിച്ചു അവൻ അത് സ്വീകരിച്ച് മുദ്രയിട്ടു. ഉടൻ ശെമ്മാശ്ശൻ ജനങ്ങൾക്ക് നേരേ തിരിഞ്ഞ് അവർക്ക് ധൂപം നൽകുന്നു (വീശുന്നു) അപ്പോൾ അവർ തങ്ങളുടെ ശിരസ്സുകൾ നമിച്ചുകൊണ്ട് ഞങ്ങൾ സ്വീകരിക്കുന്നു എന്ന് പറയുന്നു. പിന്നെ അവൻ പുരോഹിതന് നേരേ തിരിഞ്ഞ് ആദ്യത്തെപ്പോലെ നിന്റെ കത്ത് ഞാൻ ജനങ്ങൾക്ക് മുമ്പാകെ വായിച്ചു അവർ അത് അംഗീകരിച്ചു എന്ന് പറയുന്നു. ദൈവമുമ്പാകെ തിരിഞ്ഞ് നമ്മുടെ മനസ്സിന്റെ ഒരുക്കവും അംഗീകാരവും അവനെ ഭരമേൽപ്പിക്കുക എന്ന് പുരോഹിതൻ ശെമ്മാശ്ശനോട് പറയുന്നു.

(തുടരും)

# വേദശാസ്ത്രജ്ഞനായ ഗീവറുഗീസ് മാർ ദിവന്നാസ്യോസ്

**ഫാ. ഡോ. വി. സി. ശമുവേൽ**

**1. പ്രാരംഭം**

വട്ടശ്ശേരിൽ ഗീവറുഗീസ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ യുടെ വേദശാസ്ത്ര പാണ്ഡിത്യത്തെ മൂന്ന് തുറകളിലായി പരിശോധി ക്കേണ്ടതുണ്ട്. ഒന്ന്, 'ദൈവശാസ്ത്രം' അഥവാ ദൈവവിശ്വാസം അധിക രിച്ചു മാർ ദീവന്നാസ്യോസ് അവലംബിച്ചിരുന്ന നിലപാട്. രണ്ട്, 'വിശ്വാ സശാസ്ത്രം.' വി. കൂദാശകൾ, സഭയുടെ ആരാധന, പ്രാർത്ഥന, ആദി യായ വിഷയങ്ങളാണ് ഇതിലുൾക്കൊള്ളുന്നത്. മൂന്ന്, 'സഭാശാസ്ത്രം.' സഭയുടെ അധികാരം, വൈദികരുടെ സ്ഥാനം, ഇങ്ങനെയുള്ള കാര്യ ങ്ങൾ. ഈ മൂന്ന് തുറകളിലായി മാർ ദീവന്നാസ്യോസ് ആറാമൻ വ്യക്ത മായ ഓരോ നിലപാടുകൾ നിലനിർത്തിയിരുന്നു. ഇവയിൽ ആദ്യത്തെ രണ്ടെണ്ണം മാത്രമേ ഇവിടെ വിശദമാക്കുവാൻ ഉദ്യമിക്കുന്നുള്ളു.

**2. പ്രതിപാദനത്തിനുള്ള ആധാരം**

മാർ ദീവന്നാസ്യോസ് ആറാമന്റെ വേദശാസ്ത്രപരമായ സംഭാവന കൾ സാമാന്യമായി ചർച്ച ചെയ്യുവാൻ സഹായകരമായ രേഖകൾ നമുക്ക് ലഭ്യമാണ്. മേല്പട്ടസ്ഥാനത്തവരോധിതനാകുന്നതിനുമുമ്പ് അദ്ദേഹം തന്നെ ചമച്ച സുറിയാനി സത്യവിശ്വാസ സഭയിലെ 'മതോപദേശ സാര ങ്ങൾ', ഇവിടെ അത്യന്താപേക്ഷിതമായി കരുതാം. "മതസംഗതി" എന്ന് സാധാരണ പറഞ്ഞുവരുന്ന ഈ ഗ്രന്ഥം മലങ്കര സുറിയാനി സഭയിൽ ഇദംപ്രഥമമായി മലയാളത്തിൽ പ്രസിദ്ധീകൃതമായ വേദശാസ്ത്ര കൃതി യായിരുന്നു എന്നു തോന്നുന്നു. 1889-ലെ റോയൽ കോടതി വിധിയെ തുടർന്ന് മലങ്കരസഭ യാക്കോബായ-മാർത്തോമ്മാ സഭകളായി പിരിഞ്ഞി രുന്നു. അതിനുശേഷം യാക്കോബായ സഭ അന്ത്യോഖ്യൻ സുറിയാനി സഭയുമായി ഐകരൂപ്യത്തിൽ വളർന്നു വരുകയും മാർത്തോമ്മാ സഭ നവീകരണ പാരമ്പര്യം നിലനിർത്തി വികസിക്കുവാൻ യത്നിക്കുകയും ചെയ്തു വന്ന പശ്ചാത്തലത്തിൽ എഴുതിയതാണ് മതസംഗതി. മാർത്തോമ്മാ ഭാഗത്തുനിന്നും യാക്കോബായ പാരമ്പര്യങ്ങളിൽ പലതി നേയും അന്നു വിമർശിച്ചു വന്നിരുന്നു. അവയെ ആസ്പദമാക്കി യാതൊ രുവിധ വാദപ്രതിവാദത്തിനും ഇടകൊടുക്കാതെ അങ്ങനെയുള്ളവയെ "മതസംഗതി" പരാമർശിക്കുന്നുണ്ട്. ഇതിനകം പല പതിപ്പുകളിലായി പുറത്തുവന്ന ഈ ഗ്രന്ഥം ഇസ്സഡ്. എം. പാറേട്ട് 'മലങ്കര നസ്രാണികൾ' പത്താം വാല്യത്തിൽ ചേർത്തിരിക്കുന്നത് സ്മരണാർഹമാണ്. "മതസം ഗതി" ചമച്ച പശ്ചാത്തലവും അന്നത്തെ വിജ്ഞാന നിലവാരവും കണ ക്കിലെടുത്തു നോക്കിയാൽ, അത് വളരെയധികം പ്രശംസയർഹിക്കുന്ന ഗ്രന്ഥമാണെന്ന് ആരു തന്നെയും സമ്മതിക്കും.

ഇതിനും പുറമെ മാർ ദീവന്നാസ്യോസ് ആറാമനെപ്പറ്റി നാലുഗ്രന്ഥ ങ്ങൾ പാറേട്ട് പ്രസിദ്ധീകരിച്ചിട്ടുണ്ട്. ഒന്ന് മലങ്കരനസ്രാണികൾ നാലാം വാല്യം, വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ് എന്ന ശീർഷകത്തിൽ പുറ ത്തുവന്ന ഈ ഗ്രന്ഥത്തിൽ കഥാനായകന്റെ ജീവചരിത്രവും പ്രവർത്തന ങ്ങളുടെ സംക്ഷിപ്തരൂപവും കാണാം. മാർ ഗീവറുഗീസ് ദീവന്നാസ്യോ സിന്റെ നിത്യാക്ഷരങ്ങൾ എന്ന പേരിൽ മലങ്കരനസ്രാണികൾ എട്ടും, ഒമ്പതും, പത്തും വാല്യങ്ങൾ അദ്ദേഹത്തിന്റെ കോടതിമൊഴികൾ, പ്രസം ഗങ്ങൾ, കത്തുകൾ, മലങ്കരസഭയ്ക്കായി അദ്ദേഹം എഴുതിയ ഭരണഘട നയുടെ നക്കൽ ആദിയായവ ഉൾക്കൊള്ളുന്നവയാണ്. പത്താം വാല്യ ത്തിൽ മാർ ദീവന്നാസ്യോസ് പട്ടക്കാരനായിരുന്ന കാലത്ത് അദ്ദേഹം കോനാട്ടു മല്പാനുമൊരുമിച്ച് പരിഭാഷ ചെയ്തു പ്രസിദ്ധീകരിച്ച ക്യംതാ



നമസ്കാരക്രമം, വി. കുർബാനക്രമം ഇവയും "മതസംഗതി"യും ചേർത്തി ട്ടുണ്ട്.

"മതസംഗതി"യുടെ മുഖവുരയിൽ അത് രചിക്കുവാൻ ഗ്രന്ഥകർത്താവ് ഉപയോഗിച്ച അടിസ്ഥാനരേഖകൾ ഏവയെന്ന് ചൂണ്ടിക്കാണിക്കുന്നത് ശ്രദ്ധേയമാണ്. അവിടെ ഇങ്ങനെ കാണുന്നു: "ഇത് ശുദ്ധ മാർ ഗ്രീഗോ റിയോസ് ബാർ എബ്രായ മുതലായ ഗ്രന്ഥകർത്താക്കന്മാരുടെ മ്നാറ സ്ക്കുദിശാ, സൽഗാ, കാനോൻ തുടങ്ങിയ പുസ്തകങ്ങൾ നോക്കി ചമ ച്ചതാണ്. ഇവയ്ക്കും പുറമെ അന്ത്യോഖ്യൻ സുറിയാനി സഭയിലെ മൂശെ ബർ സ്കീപ്പായുടെ കൂദാശ വ്യാഖ്യാനം അദ്ദേഹം കണ്ടിരുന്നു എന്ന് മതസംഗതിയിലെ ചില പ്രസ്താവനകൾ ചൂണ്ടിക്കാണിക്കുന്നു. മാത്ര വുമല്ല, റോമൻ കത്തോലിക്കാ സഭയിലേയും ആംഗ്ലേയ സഭയിലേയും ചില അംഗീകൃത ഗ്രന്ഥങ്ങളും അദ്ദേഹം വായിച്ചിരുന്നു എന്ന് കേസിലെ മൊഴികളിൽ നിന്നനുമാനിക്കാം. എന്നാൽ ത്രിത്വവിശ്വാസം, യേശു ക്രിസ്തുവിന്റെ മനുഷ്യാവതാരം, പരിശുദ്ധാത്മാവിന്റെ സ്ഥാനം ആദി യായി വേദശാസ്ത്രപരമായ വിഷയങ്ങൾ 4-ഉം, 5-ഉം, 6-ഉം നൂറ്റാണ്ടുക ളിൽ സവിസ്തരം പ്രതിപാദിച്ച പൗരസ്ത്യ സഭാപിതാക്കന്മാരെയും അവരുടെ ഉപദേശങ്ങളെയും പറ്റിയുള്ള അറിവ് അദ്ദേഹത്തിനധിക

മൊന്നും ഉണ്ടായിരുന്നില്ല. പൗരസ്ത്യ സഭാവിശ്വാസ പാരമ്പര്യം മേൽ ചൂണ്ടിക്കാണിച്ച സുറിയാനി ഗ്രന്ഥങ്ങളിൽ നിന്നുമാത്രമാണ് അദ്ദേഹത്തിന് ലഭിച്ചിരുന്നത്. ഈ സ്ഥിതിവിശേഷം മാർ ദീവന്നാസ്യോസിന്റെ ന്യൂനതയല്ല. ആ പിതാക്കന്മാരുടെ കൃതികളൊന്നും തന്നെ അദ്ദേഹത്തിന് ലഭ്യമായിരുന്നില്ല എന്നതാണ് പരമാർത്ഥം. സഭാചരിത്രപരമായും അദ്ദേഹത്തിന്റെ വിജ്ഞാനം ബാർ എബ്രായയുടെ എക്ളിയാസ്ത്തിക്കിയിൽ നിന്നും ലഭിച്ചതായിരുന്നു. ആ സൗകര്യമേ അന്ന് കേരളത്തിലുണ്ടായിരുന്നുള്ളു.

അന്ത്യോഖ്യൻ സുറിയാനി സഭയുടെ വിശ്വാസം, സഭാപാരമ്പര്യം, സഭാചരിത്രം ഇവയെല്ലാം മാർ ദീവന്നാസ്യോസിന് നിശ്ചയമായിരുന്നു. 1876-ൽ മാർ ഇഗ്നാത്യോസ് പത്രോസ് തൃതീയൻ പാത്രിയർക്കീസിൽ നിന്നും അദ്ദേഹം ശെമ്മാശുപട്ടം സ്വീകരിച്ചിരുന്നു. അതു മുതൽ ആ സഭയുടെ രീതികൾ അദ്ദേഹം നന്നായി മനസ്സിലാക്കുകയും ചെയ്തു. ഈ വിധത്തിൽ അദ്ദേഹം സമ്പാദിച്ച അറിവ് മതസംഗതിയിലും കേസുകളിലും അദ്ദേഹം കൊടുത്ത മൊഴികളിലും ഉടനീളം പ്രതിബിംബിച്ചു കാണാം.

ഇവിടെ ഒരു കാര്യം പറയേണ്ടതായിട്ടുണ്ട്. 1876-ലെ മുളന്തുരുത്തി സുന്നഹദോസ് മലങ്കരസഭയിൽ ഒരു വഴിത്തിരിവുണ്ടാക്കിയിരുന്നു. ആ സുന്നഹദോസിനെ സ്വീകരിച്ചവർ നവീകരണ വിഭാഗത്തിനെതിരായി, മലങ്കരസഭയുടെ പൂർവ്വചരിത്രം ആകമാനം മറന്ന്, അന്ത്യോഖ്യൻ സുറിയാനി സഭയുടെ ഒരു ഭാഗമായി സ്വയം ചിത്രീകരിച്ചു വന്നു. ആ പാരമ്പര്യത്തിലാണ് മാർ ദീവന്നാസ്യോസ് ആറാമൻ എന്നും നിന്നിരുന്നത്. മലങ്കരസഭയുടെ സ്വാതന്ത്ര്യത്തിനുവേണ്ടി കാതോലിക്കാ സ്ഥാപനം നിലവിൽ വരുത്തുവാൻ അദ്ദേഹം യത്നിച്ചതും ഇന്ത്യയിലെ മറ്റു സഭകളുമായി സുഹൃദ്ബന്ധം ഉണ്ടാകണമെന്ന് അഭിലഷിച്ചതും എല്ലാം അടിസ്ഥാനപരമായ ഈ നിലപാട് അവലംബിച്ചുകൊണ്ടായിരുന്നു. തന്മൂലം 13-ാം നൂറ്റാണ്ടിൽ ജീവിച്ചിരുന്ന ബാർ എബ്രായ രചിച്ച സഭാചരിത്രം പേർഷ്യൻ സഭയുടെ പൂർവ്വകാല ചരിത്രം പ്രതിപാദിച്ചിരുന്നതിനെ വിമർശന വിധേയമാക്കുവാൻ അദ്ദേഹം മുതിർന്നിരുന്നില്ല. അക്കാരണത്താലാണ് മുളന്തുരുത്തി സുന്നഹദോസിന്റെ നിഗമനങ്ങളെ ചോദ്യം ചെയ്യുവാനോ മലങ്കരയിലെ കാതോലിക്കാ സ്ഥാപനം അന്ത്യോഖ്യൻ സുറിയാനി പാത്രിയർക്കീസിനെ കൂടാതെ മലങ്കരയിൽ തന്നെ ഉണ്ടാക്കാവുന്നതാണെന്ന് വാദിക്കുവാനോ, അദ്ദേഹം ഉദ്യമിക്കാതെയിരുന്നതെന്ന് അനുമാനിക്കാം. ഇതു മൂലമാണ് മലങ്കരയിൽ കാതോലിക്കേറ്റുണ്ടായത് തെഗ്രീസിൽ നിന്നും മാറ്റി സ്ഥാപിച്ചതു മൂലമാണെന്നുള്ള വാദം തന്നെയുണ്ടായത്. ഈ വിഷയത്തിന്റെ വിശദാംശങ്ങളിലേക്ക് ഇവിടെ പ്രവേശിക്കുന്നില്ല. ഇവിടെ അനുസ്മരിക്കേണ്ടതിത്ര മാത്രമാണ്. മാർ ദീവന്നാസ്യോസിന്റെ സഭാപരമായ വിജ്ഞാനമെല്ലാം അന്ത്യോഖ്യൻ സുറിയാനി സഭയുടെ പാരമ്പര്യവുമായി ചേർന്നു പോകുന്നതായിരുന്നു. അതിനായി മാത്രമാണ് അദ്ദേഹം സർവ്വഥാ യത്നിച്ചു വന്നത്. അദ്ദേഹം ജീവിച്ചിരുന്ന കാലത്ത് ഇതിൽ കൂടുതലായ ഒരു നിലപാട് അവലംബിക്കുക സാധ്യമായിരുന്നില്ല.

ഇത്രയും കാര്യങ്ങൾ മനസ്സിൽ വച്ചുകൊണ്ടു വേണം മാർ ദീവന്നാസ്യോസ് ആറാമന്റെ വേദശാസ്ത്രം പരാമർശിക്കുവാൻ.

**3. മാർ ദീവന്നാസ്യോസ് ആറാമന്റെ ദൈവശാസ്ത്രം**

മതസംഗതിയിലെ ആദ്യത്തെ നാല് ഭാഗങ്ങളിൽ ഗ്രന്ഥകർത്താവ് ഈ വിഷയം പ്രത്യേകം പരാമർശിക്കുന്നു. പരിശുദ്ധ ത്രിത്വം, പിതാവായ ദൈവം, പുത്രനായ ദൈവം, പരിശുദ്ധാത്മാവായ ദൈവം ഇവയാണ് അവിടെ ചർച്ച ചെയ്യുന്നത്.

“ദൈവം” എന്ന പദം ത്രീയേക ദൈവത്തെ സൂചിപ്പിക്കുന്നു എന്നതാണ് അവിടത്തെ ഊന്നൽ. അതിനുശേഷം ത്രീയേക ദൈവം ഉൾക്കൊള്ളുന്ന പിതാവിനേയും, പുത്രനേയും, പരിശുദ്ധാത്മാവിനേയും പ്രത്യേകം പ്രത്യേകം എടുത്തു വ്യാഖ്യാനിക്കുന്നു. സൂക്ഷ്മമായി പറഞ്ഞാൽ, ഇത് പൗരസ്ത്യ പാരമ്പര്യമല്ല, പാശ്ചാത്യ പാരമ്പര്യമാണ്. ക്രിസ്താബ്ദം 225 -നടുത്ത് നിര്യാതനായ തെർത്തുല്യനിൽ തുടങ്ങി 530-ൽ നിര്യാതനായ അഗസ്തീനോസ് വിപുലപ്പെടുത്തിയതും പാശ്ചാത്യ സഭയിൽ പ്രചരിച്ചതുമായ പാരമ്പര്യം ദൈവത്തെ ഈ വിധത്തിൽ കാണുന്നു. ഇതിന്റെ അടിസ്ഥാനത്തിലാണ് പരിശുദ്ധാത്മാവ് പിതാവിൽ നിന്നും പുത്രനിൽ നിന്നും പുറപ്പെടുന്നു എന്ന് പാശ്ചാത്യ സഭ നിഷ്ക്കർഷിച്ചു വന്നത്. ദൈവത്തെ ത്രീയേകനായി മുന്നമേ വിഭാവന ചെയ്ത് മൂവരിൽ ഒന്നാമനായ പിതാവിൽ നിന്നും രണ്ടാമനായ പുത്രൻ ജനിക്കുന്നു. മൂന്നാമനായ പരിശുദ്ധാത്മാവ് ഒന്നാമനായ പിതാവിൽ നിന്നും രണ്ടാമനായ പുത്രനിൽ നിന്നും പുറപ്പെടുന്നു എന്നതാണ് ഈ നിഷ്ക്കർഷയുടെ പിമ്പിലുള്ള ചിന്ത. എന്നാൽ പൗരസ്ത്യർ ആ വിധത്തിലല്ല ചിന്തിക്കുന്നത്. ഉദാഹരണമായി, നാമുപയോഗിക്കുന്ന വിശ്വാസപ്രമാണം തുടങ്ങുന്നതെങ്ങനെയെന്ന് നോക്കുക. ‘ആകാശത്തിന്റേയും ഭൂമിയുടേയും കാണപ്പെടുന്നവയും കാണപ്പെടാത്തവയും ആയ സകലത്തിന്റേയും സ്രഷ്ടാവായ ഏക സത്യദൈവം’ പിതാവാണെന്നത്രെ അവിടെ നാം ഏറ്റുപറയുന്നത്. ആ പിതാവിനോടു കൂടെ അവനിൽ നിന്നും അനാദ്യന്തമായി ജനിച്ചു അവനെപ്പോലെ പരിപൂർണ്ണ ദൈവമായ പുത്രനും, അവനിൽ നിന്നും ആദിയും അന്തവുമില്ലാതെ പുറപ്പെട്ട് പിതാവിനേയും പുത്രനേയും പോലെ പരിപൂർണ്ണ ദൈവമായ പരിശുദ്ധാത്മാവുമുണ്ട്. ഈ വ്യത്യാസം മാർ ദീവന്നാസ്യോസ് വ്യക്തമാക്കിയതായി നമുക്കു തെളിവില്ല. അതൊഴിച്ചാൽ, അദ്ദേഹം ദൈവത്തിന്റെ ത്രീയേകത്വം സ്പഷ്ടമായി ഊന്നിപ്പറയുന്നുണ്ട്.

പിതാവ് ആകാശത്തിന്റേയും ഭൂമിയുടേയും ദൃശ്യവും അദൃശ്യവുമായ സകലത്തിന്റെയും സ്രഷ്ടാവും പുത്രനായ ദൈവത്തിന്റെ നിത്യേക പിതാവുമാണെന്ന് മതസംഗതി വ്യക്തമാക്കുന്നു.

പുത്രനെക്കുറിച്ചുള്ള പരാമർശത്തിൽ മതസംഗതി മനുഷ്യാവതാരത്തേയും ഉൾപ്പെടുത്തുന്നു. പിതാവിന്റെ സാരാംശം അഥവാ ദൈവത്വം തന്നെയുള്ള പുത്രൻ സ്വന്ത ഇഷ്ടത്താലും പിതാവിന്റെയും പരിശുദ്ധാത്മാവിന്റെയും തിരുഹിതത്തിനനുയോജ്യമായും, വി. കന്യകമറിയാമിൽ നിന്നും മനുഷ്യജന്മമെടുത്ത് ലോകജീവിതത്തിൽ പ്രവേശിച്ചു എന്നുള്ളതാണ് അവിടെ ചൂണ്ടിക്കാണിച്ചിരിക്കുന്നത്. ഈ മനുഷ്യവത്കരണത്തിന്റെ ആവശ്യം പ്രത്യേകം എടുത്തു പരാമർശിക്കുന്നില്ലെങ്കിലും, അതിനേപ്പറ്റിയുള്ള സൂചനകളെ ഈ വിധം വെളിവാക്കാം. ദൈവം സൃഷ്ടിച്ച ലോകവും അതിൽ അവൻ നിർമ്മിച്ചാക്കിയ മനുഷ്യനും ദൈവിക ലക്ഷ്യത്തിലേക്ക് വളരാതെ സ്വേച്ഛയിൽ തൃപ്തിയടഞ്ഞ് അധോഗതിയിൽ നിപതിച്ച അവസ്ഥയിൽ നിന്നും മനുഷ്യനെയും സൃഷ്ടിയെയും സമുദ്ധരിക്കുകയാണ് മനുഷ്യാവതാരോദ്ദേശ്യം. അഥവാ, പാപത്തിൽ വീണുപോയ മനുഷ്യനേയും, അവനോടുകൂടെ തിന്മയ്ക്കധീനമായ ലോകത്തെയും രക്ഷിച്ചു ദൈവവുമായുള്ള ബന്ധത്തിൽ വരുത്തുവാൻ ദൈവത്തിന്റെ ഭാഗത്തു നിന്നുമുണ്ടായ നിർണ്ണായകമായ പ്രവർത്തനമാണ് മനുഷ്യാവതാരം. ഈ ആശയം, ഇതേ വാക്കുകളിലല്ലെങ്കിലും, മാർ ദീവന്നാസ്യോസ് ആറാമൻ ഉദ്ഘോഷിക്കുമായിരുന്നു.

നിത്യനായ ദൈവപുത്രൻ എങ്ങനെ മനുഷ്യവത്ക്കരണം പ്രാപിച്ചു എന്നതിനെ ആസ്പദമാക്കി മതസംഗതി താഴെപ്പറയുന്ന പത്ത് ആശയങ്ങൾ ചൂണ്ടിക്കാണിക്കുന്നു.

1. മനുഷ്യവത്ക്കരണം എന്നു പറയുന്നത് ദൈവപുത്രൻ ഒരു മനുഷ്യനിൽ അധിവാസം ചെയ്തതല്ല. ഇവിടെ ഉദ്ദേശിക്കുന്ന ആശയം ശരിയായി മനസ്സിലാക്കേണ്ടതാണ്. അഞ്ചാം നൂറ്റാണ്ടിൽ രൂപമെടുത്ത നെസ്തോറിയൻ ചിന്താഗതി ഈ നിലപാട് അവലംബിച്ചു എന്ന് അതിനെ എതിർത്തവർ വാദിച്ചു വന്നു. നെസ്തോറിയർ അങ്ങനെ പറഞ്ഞിരുന്നില്ലെങ്കിലും, അതാണ് അവരുടെ ഉപദേശം എന്നു ലോകം മനസ്സിലാക്കുവാൻ ഇടയായി. അത് നെസ്തോറിയർ പഠിപ്പിച്ചതായി മതസംഗതി വാദിക്കുന്നില്ല. അതിനെ തിരസ്കരിക്കുക മാത്രമേ ചെയ്യുന്നുള്ളു.

2. സാക്ഷാൽ ദൈവം കന്യകയിൽ നിന്നും ജഡധാരണം ചെയ്ത് യേശുക്രിസ്തുവായി ലോകജീവിതത്തിൽ പ്രവേശിച്ചു.

3. ഇതു മൂലം ദൈവപുത്രൻ സ്വന്ത സ്വഭാവത്തെ വിട്ടു മനുഷ്യനായി പരിവർത്തനം പ്രാപിക്കുകയായിരുന്നില്ല.

4. അതുപോലെ, മനുഷ്യവത്ക്കരണത്തിന് വിധേയമായ യേശുക്രിസ്തുവിന്റെ മനുഷ്യസ്വഭാവം വ്യതിയാനം പ്രാപിച്ചുമില്ല.

5. രണ്ടു സ്വഭാവങ്ങളും ചേർന്നു മൂന്നാമതൊന്നായിത്തീരുകയോ, അവയിലൊന്ന് ഇല്ലായ്മയിൽ അവശേഷിക്കുകയോ കർമ്മരഹിതമായിത്തീരുകയോ ചെയ്തുമില്ല.

6. സ്വഭാവങ്ങൾ രണ്ടും, അതാതിന്റെ സവിശേഷതകളും പ്രത്യേകതകളും നിലനിർത്തിക്കൊണ്ട്, അന്യോന്യം വേർപെടാതെയും ഒന്നു മറ്റൊന്നിൽ ലയിക്കാതെയും, സംയോജിച്ച് ഏക ക്രിസ്തുവായിത്തീർന്നു.

7. ഈ വിധത്തിൽ സ്വഭാവങ്ങൾ സംയോജിച്ചതിനാൽ ക്രിസ്തു ഒരു സ്വഭാവവും, ഇഷ്ടവും, വ്യാപാരവും പ്രകടിപ്പിക്കുന്ന ഏക ആളാണ്.

8. അവൻ പരിപൂർണ്ണമായും ദൈവവും പരിപൂർണ്ണമായും മനുഷ്യനുമാകുന്നു.

9. ഉയിർത്തെഴുന്നേല്പു മൂലം മർത്യവും നശ്വരവുമായിരുന്ന അവന്റെ ശരീരം അമർത്യവും അനശ്വരവുമായിത്തീർന്നു. അവൻ കഷ്ടതമേലും മരണത്തിന്മേലും നിത്യവിജയം കൈവരിച്ചു.

10. ഈ ക്രിസ്തു വഴിയും സത്യവും ജീവനുമാകുന്നു. അവനിൽ കൂടെയല്ലാതെ ഒരുവനും രക്ഷ പ്രാപിക്കുന്നില്ല.

ഈ പത്തു കാര്യങ്ങളിൽ ഏഴാമത്തേതൊഴികെയുള്ളവയെല്ലാം തന്നെയും സഭകൾ പൊതുവിലംഗീകരിക്കുന്നവയാണ്. പുരാതന സഭാചരിത്രത്തിൽ നാലാം നൂറ്റാണ്ടു മുതൽ യേശുക്രിസ്തുവിന്റെ സ്വഭാവം, ആളത്വം ഇവ അടിസ്ഥാനമാക്കി നടന്ന സംവാദങ്ങളിലെങ്ങും പ്രവേശിക്കാതെ, ആ കാലത്ത് രൂപമെടുത്തു പ്രചരിച്ച അലക്സാന്ത്ര്യൻ വേദശാസ്ത്രമാണ് ലളിതമായ ഭാഷയിൽ മതസംഗതി എടുത്തു കാണിക്കുന്നത്. ഈ നില അന്ത്യോക്യൻ സുറിയാനി സഭ എന്നും അവലംബിച്ചിരുന്നതും ബാർ എബ്രായയുടെ മ്നാറസ്ക്കുദ്ശോ, സൽഗൊ ആദിയായ ഗ്രന്ഥങ്ങളിലും സഭാവിശ്വാസമധികരിച്ചുള്ള മറ്റു രേഖകളിലും കാണാവുന്നതുമാണ്.

മേൽ വിവരിച്ച ഏഴാമത്തെ കാര്യം സംബന്ധിച്ച് നമ്മുടെ സഭയും റോമൻ കത്തോലിക്കാ സഭയും തമ്മിൽ വ്യത്യാസമുണ്ട്. അത് ഈ വിധമാണെന്ന് മാർ ദീവന്നാസ്യോസ് കേസിൽ കൊടുത്ത മൊഴിയിൽ കാണുന്നു. "പുത്രനിൽ രണ്ട് സ്വഭാവമെന്ന് റോമാ സഭയും ഏക സ്വഭാവമെന്ന് യാക്കോബായ സഭയും പുത്രനിൽ രണ്ട് ഇഷ്ടമെന്ന് റോമാ സഭയും ഏക ഇഷ്ടമെന്ന് യാക്കാബായ സഭയും, പുത്രനിൽ രണ്ട് പർസൂപ്പാ എന്നു റോമാ സഭയും ഒരു പർസൂപ്പാ എന്ന് യാക്കോബായ സഭയും... വിശ്വസിക്കുന്നു" (*നിത്യാക്ഷരങ്ങൾ*, 2: P. 580). യേശുക്രിസ്തുവിന് ഏക പർസൂപ്പാ ആണുള്ളതെന്ന് മതസംഗതിയും ചൂണ്ടിക്കാണിക്കുന്നു. പർസൂപ്പാ എന്നത് സുറിയാനി പദമാണ്. അതിന് "മുഖം" എന്നാണ് സാധാരണയർത്ഥമെങ്കിലും, ഇവിടെ ഉദ്ദേശിക്കുന്നത് "ജഡത്തിനടുത്ത മുഖത്തെക്കുറിച്ചല്ല, ഹൃദയംകൊണ്ട് വിചാരിക്കപ്പെടാവുന്ന ഒരാകൃതിയെക്കുറിച്ചത്രെ" എന്ന് ഒരടിക്കുറിപ്പായി ഗ്രന്ഥകർത്താവ് പ്രസ്താവിക്കുന്നു. പർസൂപ്പായുടെ അർത്ഥം കുറെക്കൂടെ വ്യക്തമാക്കാം. ഒരു വ്യക്തിയുടെ ബാഹ്യരൂപമാണ് പർസൂപ്പാ. യേശുക്രിസ്തുവിന് ദൈവീകാവസ്ഥയിലും മാനുഷികാവസ്ഥയിലും ബാഹ്യതലത്തിലുള്ള രൂപം ഒന്നു മാത്രമായിരുന്നു എന്നതാണ് "ഒരു പർസൂപ്പാ" എന്ന വിവരണം കൊണ്ടുദ്ദേശിച്ചത്.

മാർ ദീവന്നാസ്യോസ് ചെയ്തതായി മുകളിൽ കണ്ട പ്രസ്താവനയിൽ രണ്ട് തിരുത്തലുകൾ ആവശ്യമുണ്ട്. ഒന്ന് യേശുക്രിസ്തുവിന് രണ്ട് പർസൂപ്പാകളുള്ളതായി റോമൻ കത്തോലിക്കാ സഭ കരുതുന്നു എന്ന് അദ്ദേഹം പ്രസ്താവിച്ചിരിക്കുവാനിടയില്ല. രണ്ട് പർസൂപ്പാകൾ റോമൻ കത്തോലിക്കാ സഭയാകട്ടെ, മറ്റേതെങ്കിലും സഭയാകട്ടെ സ്വീകരിക്കുന്നതല്ല. യേശുക്രിസ്തുവിന്റെ പർസൂപ്പാ ഒന്നാണെന്ന് പുരാതന സഭകളെല്ലാം ഒന്നുപോലെ ഉപദേശിക്കുന്നു. രണ്ട്, "പുത്രനിൽ രണ്ടു സ്വഭാവമെന്ന്" റോമാ സഭയും, 'ഏക സ്വഭാവ'മെന്ന് യാക്കോബായ സഭയും നിഷ്കർഷിക്കുന്നതായുള്ള പ്രസ്താവനയും അതേപടി ശരിയല്ല. മതസംഗതിയിലെ പ്രസക്ത ഭാഗം ഇങ്ങനെയാണ്: "ദൈവസ്വഭാവം ഭേദപ്പെട്ടു മനുഷ്യസ്വഭാവമായിത്തീരുകയോ, തമ്മിൽ സമ്മിശ്രപ്പെടുകയോ, കൂടിക്കലർന്നു വേറൊരു വസ്തുവായി തീരുകയോ, ഒന്നിനാൽ ഒന്നു നശിച്ചുപോകയോ, ചെയ്യാതെ ദൈവത്വം, മനുഷ്യത്വം എന്ന രണ്ടു സ്വഭാവങ്ങൾ ഒരിക്കലും വേർപിരിയാതെവണ്ണം, ദൈവത്വത്തിന്റെയും പാപമൊഴികെ മനുഷ്യത്വത്തിന്റെയും പൂർണ്ണ ലക്ഷണങ്ങളോടുകൂടെ യോജിക്കപ്പെടുകയും ചെയ്തു." യേശുക്രിസ്തുവിൽ ദൈവത്വം, മനുഷ്യത്വം എന്ന രണ്ട് സ്വഭാവങ്ങൾ അവിഭാജ്യമായി യോജിച്ചു സ്ഥിതിചെയ്യുന്നു എന്നുള്ളതാണ് രണ്ട് സഭകളുടേയും നിലപാട്. ഈ അടിസ്ഥാനത്തിൽ ഏക ക്രിസ്തു രണ്ടു സ്വഭാവങ്ങളിലായി സ്ഥിതി ചെയ്യുന്നു എന്നു റോമൻ കത്തോലിക്കാ സഭയും, യോജിച്ച സ്വഭാവങ്ങൾ സംയോജിതാവസ്ഥയിൽ ഏകമായി സ്ഥിതി ചെയ്യുന്നു എന്ന് നമ്മുടെ സഭയും ഉദ്ഘോഷിക്കുന്നതാണ് ഈ വിഷയം സംബന്ധിച്ച് സഭകൾ തമ്മിലുള്ള അഭിപ്രായാന്തരത്തിന് കാരണം. അതിനാൽ യേശുക്രിസ്തുവിന് ഏക സ്വഭാവമെന്ന് നമ്മുടെ സഭയും രണ്ട് സ്വഭാവങ്ങളെന്ന് റോമൻ കത്തോലിക്കാ സഭയും ഉപദേശിക്കുന്നതായി മാർ ദീവന്നാസ്യോസ് പ്രസ്താവിച്ചു എന്നു മൊഴിയിൽ കാണുന്നത് ശരിയായിരിക്കുവാൻ തരമില്ല.



വട്ടശ്ശേരിൽ തിരുമേനിയും പൗലോസ് മാർ കൂറിലോസും മെത്രാൻ വാഴ്ചയ്ക്കു ശേഷം ബോംബെയിൽ.

യേശുക്രിസ്തു രണ്ട് സ്വഭാവങ്ങളിലായി സ്ഥിതി ചെയ്യുന്ന ഏക ആളത്തമെന്നുള്ള നിലപാട് പാശ്ചാത്യസഭ എന്നും നിലനിർത്തി വന്നിരുന്നതും 451-ൽ നടന്ന കല്ക്കെദൂൻ സുന്നഹദോസ് അംഗീകരിച്ചതുമാണ്. ഈ വിശ്വാസം അവലംബിച്ചതു മൂലം റോമൻ കത്തോലിക്കാസഭയും ആ സുന്നഹദോസിനെ സ്വീകരിക്കുന്ന മറ്റു സഭകളും ക്രിസ്തീയ രക്ഷയ്ക്കെതിരായിത്തീരുമോ എന്ന ചോദ്യം 1929-ലെ വിസ്താരസമയത്ത് എതിർകക്ഷിയുടെ അഭിഭാഷകർ ഉന്നയിച്ചിരുന്നു. ആ അവസരത്തിൽ പരിശുദ്ധാത്മാവ് പിതാവിൽ നിന്നും പുത്രനിൽ നിന്നും പുറപ്പെടുന്നു എന്ന് റോമൻ കത്തോലിക്കാ സഭയും ആംഗ്ലേയ സഭയും മറ്റും വിശ്വസിക്കുന്നതും രക്ഷയ്ക്ക് തടസ്സമാകുമോ എന്നും ചോദിക്കുകയുണ്ടായി. അവ രണ്ടിനും മാർ ദീവന്നാസ്യോസ് കൊടുത്ത ഉത്തരത്തെ "മാസ്റ്റർപീസ്" എന്ന് പാറേട്ട് വിശേഷിപ്പിച്ചിട്ടുണ്ട്. അതിങ്ങനെയായിരുന്നു. 'രക്ഷ എന്നതിന് വലിപ്പച്ചെറുപ്പമുണ്ട്. ഒരു സഭയുടെ അംഗമായിരിക്കുന്നവർ ആ സഭയുടെ വിശ്വാസം പാലിക്കണം. എന്നാൽ അത് വിശ്വസിക്കുന്നവർക്ക് മാത്രമേ രക്ഷ ലഭിക്കൂ എന്ന് അദ്ദേഹം പറയുന്നില്ല. എന്ത് വ്യത്യാസം അതു വരുത്തും എന്നു ചോദ്യം. കൂടുതൽ അർത്ഥവത്തായ നില പാലിച്ചാൽ കൂടുതൽ ആത്മസന്തോഷമുണ്ടാകും എന്നുത്തരം' (II. PP. 580-581).

മതോപദേശ സാരങ്ങൾ നാലാം സംഗതി പരിശുദ്ധാത്മാവിനെ ആസ്പദമാക്കിയുള്ളതാണ്. പരിശുദ്ധാത്മാവ് ത്രിത്വത്തിൽ ഒരുവനായ ആശ്വാസപ്രദനാകുന്നു എന്നവിടെ പറയുന്നു. അവൻ സൃഷ്ടിയല്ല, ആദിയും അന്തവും ഇല്ലാതെ, പിതാവിനും പുത്രനും സമനാണ്. അവൻ പിതാവിൽ നിന്നും പുറപ്പെട്ടു പുത്രനിൽ നിന്നുമെടുക്കുന്നവനാകുന്നു. ഈ ആശയം യോഹന്നാൻ 16:14-ൽ കാണുന്നതാണ്. എന്നാൽ അതിന്റെ അർത്ഥം വ്യക്തമാക്കുവാൻ ഗ്രന്ഥകർത്താവ് ശ്രമിക്കുന്നില്ല. പുത്രന് നമ്മോട് പറയുവാനുള്ളതാണെന്ന് വി. യോഹന്നാന്റെ സുവിശേഷത്തിലെ ചുറ്റുപാടിൽ നിന്നും മനസ്സിലാക്കാവുന്നതാണ്. അഥവാ പുത്രന്റെ മനുഷ്യവത്ക്കരണവുമായി ബന്ധപ്പെട്ടുള്ളതാണ് പരിശുദ്ധാത്മാവിന്റെ പ്രവർത്തനം.

(തുടരും)

# “മാനുഷികമായതിൽനിന്നും ദൈവീകതയിലേക്കുള്ള രൂപാന്തരം”

## കൊത്നെ ഞായറാഴ്ച. വി. യോഹന്നാൻ 2: 1–11



ഫിലിപ്പോസ് റമ്പാൻ
(ജ്യോതിസ് ആശ്രമം, അബു റോഡ്, രാജസ്ഥാൻ)

സഭയുടെ ആരാധന വർഷത്തിലെ രണ്ടാമത്തെ കാലഘട്ടം അവസാനിച്ചിട്ട് മൂന്നാമത്തെ കാലഘട്ടത്തിലേക്ക് പ്രവേശിക്കുന്നു. ഈ കാലഘട്ടം വി. വലിയ നോമ്പുകാലം എന്നറിയപ്പെടുന്നു. ഏഴ് ആഴ്ചകൾ ഉള്ള ഈ കാലഘട്ടം ദുഃഖശനിയാഴ്ചവരെ നീണ്ടുനിൽക്കുന്നു. യാതൊരു മണവും നിറവും ഇല്ലാത്ത പച്ചവെള്ളത്തെ കർത്താവിന്റെ കരസ്പർശനത്താൽ രുചിയും മണവും നിറവും എല്ലാം ഉള്ള വീഞ്ഞാക്കി തീർത്ത സംഭവത്തെ അനുസ്മരിക്കുന്ന കൊത്നെ ഞായറാഴ്ചയോടുകൂടി ഈ കാലം ആരംഭിച്ച് യേശുതമ്പുരാൻ തന്റെ പരസ്യശുശ്രൂഷവേളയിൽ ചെയ്ത ചില അത്ഭുതപ്രവൃത്തികളെ പ്രത്യേകമായി ധ്യാനിക്കുന്നു. അതിനുശേഷം യേശുതമ്പുരാന്റെ യറുശലേം ദേവാലയത്തിലേക്ക് കഴുതക്കുട്ടിയുടെ മേൽ കയറി രാജാക്കന്മാരുടെ രാജാവായി എഴുന്നള്ളി വരുന്ന ഹോശന്നാ ഞായറാഴ്ചയും അതിനുശേഷമുള്ള ഒരു ആഴ്ചയിൽ നമ്മുടെ കർത്താവിന്റെ കഷ്ടാനുഭവത്തെയും പ്രത്യേകം ധ്യാനിക്കുന്നു. കാനോനികമായ അഞ്ചു നോമ്പുകളിൽ പശ്ചാത്താപത്തിലേക്കും അനുതാപത്തിന്റെ അനുഭവത്തിലേക്കും വിശ്വാസികളെ നയിക്കുന്ന കാലമാണ് വലിയ നോമ്പിന്റെ ഈ കാലം.

വലിയ നോമ്പിന്റെ അനുഭവത്തിലൂടെ വിശ്വാസികളായ നാം സഞ്ചരിക്കുന്നതിലൂടെ ശരിയായ ഒരു അനുതാപ ഹൃദയമുള്ളവരായി മാറുവാൻ നമുക്ക് കഴിയണം. ഇന്നത്തെ പഴയനിയമ വായനകളിൽ നോമ്പനുഷ്ടാനത്തെക്കുറിച്ചുള്ള ചില സൂചനകൾ കാണാൻ കഴിയും. ‘എന്നാൽ ഇപ്പോഴെങ്കിലും നിങ്ങൾ പൂർണ്ണഹൃദയത്തോടും ഉപവാസത്തോടും കരച്ചിലോടും വിലാപത്തോടും കൂടെ എങ്കലേക്കു തിരിയുവിൻ എന്നു യഹോവയുടെ അരുളപ്പാട്. വസ്ത്രങ്ങളെയല്ല ഹൃദയങ്ങളെതന്നെ കീറി നിങ്ങളുടെ ദൈവമായ യഹോവയുടെ അടുക്കലേക്കു തിരിവിൻ (യോവേൽ 2:12–13). വീണ്ടും യെശയ്യാ പ്രവാചകന്റെ പ്രവചന പുസ്തകത്തിൽ നമ്മുടെ ഉപവാസം എപ്രകാരമുള്ളതായിരിക്കണം എന്ന് വിവരിക്കുന്നു. “അന്യായബന്ധനങ്ങളെ അഴിക്കുക. ഇതല്ലയോ എനിക്ക് ഇഷ്ടമുള്ള ഉപവാസം. വിശപ്പുള്ളവനു നിന്റെ അപ്പം നുറുക്കികൊടുക്കുന്നതും അലഞ്ഞു നടക്കുന്ന സാധുക്കളെ നിന്റെ വീട്ടിൽ ചേർത്തുകൊള്ളുന്നതും നഗ്നനെ കണ്ടാൽ അവനെ ഉടുപ്പിക്കുന്നതും നിന്റെ മാംസരക്തങ്ങളായിരിക്കുന്നവർക്ക് നിന്നെ തന്നെ മറെക്കാതെയിരിക്കുന്നതും അല്ലയോ?” വീണ്ടും നാം വായിക്കുന്നു “നുകവും വിരൽചൂണ്ടുന്നതും വഷളത്വം സംസാരിക്കുന്നതും നീ നിന്റെ നടുവിൽനിന്ന് നീക്കിക്കളയുകയും വിശപ്പുള്ളവനോട് നീ താല്പര്യം കാണിക്കുകയും കഷ്ടത്തിൽ ഇരിക്കുന്നവന് തൃപ്തി വരുത്തുകയും ചെയ്യുമെങ്കിൽ നിന്റെ പ്രകാശം ഇരുളിൽ ഉദിക്കും. (യെശയ്യാവ് 58:5–8,10) അപ്പോൾ നമ്മുടെ ഉപവാസവും നോമ്പുമെല്ലാം എല്ലാ തിന്മകളിൽ നിന്നും അകറ്റി നന്മ പ്രവൃത്തികൾ ചെയ്യുവാൻ നമ്മെ പ്രാപ്തരാക്കുന്നു.

വലിയനോമ്പിലെ വ്യാഴാഴ്ച ഒമ്പതാം മണി നമസ്ക്കാരത്തിലെ ബോവൂസോയിൽ നാം ഇപ്രകാരം ചൊല്ലുന്നു.

> “നോബേൽപ്പോനേ! ദീനനു വിളിച്ചന്നം നൽകൂ
> പോറ്റൂ പിൻചെന്നിങ്ങുവരാനായ് കാത്തീടാതെ
> പോയിടാ കർഷകരുടെ പിമ്പെയാ കേദാരം
> പ്രാപിക്കുന്നു വിത്തുവിതപ്പോർ കേദാരത്തെ.”

വിതക്കാരൻ വിത്തുവിതക്കാനായി കൃഷിസ്ഥലത്തേക്ക് പോകുന്നു. ഒരിക്കലും കൃഷിസ്ഥലങ്ങൾ കൃഷിക്കാരന്റെ അടുക്കലേക്കു വരികയില്ല. അതുപോലെ പ്രയാസക്കാരന്റെ അടുക്കലേക്ക് നാം ചെന്ന് അവരെ സഹായിക്കണം. ആവശ്യക്കാരൻ എന്റെ അടുക്കൽ വരട്ടെ എന്നു പറഞ്ഞു കാത്തുനിൽക്കുവാൻ ഇടയാകരുത്. നോമ്പ് ആരംഭിക്കുന്നതുതന്നെ നാം എല്ലാവരോടും ശുബ്ക്കോനോ ചോദിച്ചുകൊണ്ട് ആണ്. ആയതിനാൽ ഈ നോമ്പ് കാലം നമുക്ക് ശരിയായ ഉപവാസത്തിന്റെയും പ്രാർത്ഥനയുടെയും ദാനധർമ്മത്തിന്റെയും കാലഘട്ടമായി കാണുവാനും എല്ലാവരോടും പരസ്പരം ക്ഷമിച്ച് ദൈവസ്നേഹം പങ്കുവയ്ക്കാനും സാധിക്കുമാറാകട്ടെ.

ഇന്നത്തെ ഏവൻഗേലിയോൻ ഭാഗം വി. യോഹന്നാൻ ശ്ലീഹായുടെ സുവിശേഷം 2–ാം അദ്ധ്യായം 1 മുതൽ 11 വരെയുള്ള വേദഭാഗങ്ങൾ ആണ്. കൊത്നെയിലെ കല്യാണവിരുന്നിൽ യേശുവും മാതാവും ശിഷ്യന്മാരും പങ്കെടുക്കുന്നതും, ആ കല്യാണവിരുന്നിൽ വീഞ്ഞു തീർന്നുപോകുമ്പോൾ നമ്മുടെ കർത്താവിന്റെ മാതാവിന്റെ നിർദ്ദേശപ്രകാരമുള്ള പ്രവർത്തനത്താൽ പച്ചവെള്ളത്തെ രുചികരമായ വീഞ്ഞാക്കിതീർത്ത അത്ഭുതകരമായ സംഭവത്തെ ഈ വേദഭാഗത്തു വിവരിക്കുന്നു. കൊത്തിനെ നസ്രേത്തിനടുത്തുള്ള ഒരു ചെറിയ പട്ടണമാണ്. സുറിയാനി പാരമ്പര്യത്തിൽ മാത്രമാണ് കൊത്തിനെ എന്നു പേരു കാണുന്നത്. യേശുവിന്റെ മാതാവും മറ്റും അവിടെ ഉണ്ടായിരുന്നതിനാൽ ഈ ഭവനം ഒരുപക്ഷേ യേശുതമ്പുരാന്റെ ഏറ്റവും അടുത്ത ബന്ധത്തിലോ പരിചയത്തിലോ ഉള്ള ഒരു ഭവനം ആയിരുന്നിരിക്കാം. ഈ ഭവനം നിക്കോദിമോസിന്റെയും പന്തിപ്രധാനൻ ബെഥാന്യയിലെ ലാസറും ആയിരുന്നു എന്ന് പറയപ്പെടുന്നു. കർത്താവ് സ്വശിഷ്യന്മാരുമായി പരസ്യമായി ഒരു സ്ഥലത്ത് പ്രത്യക്ഷപ്പെടുന്നത് ഇതാദ്യമായിട്ടാണ്. കർത്താവ് ശിഷ്യസമേതം ഈ വിരുന്നിൽ പങ്കുകൊള്ളുകമൂലം സാമുദായിക ചടങ്ങുകളിൽ സംബന്ധിച്ച് അവിടുത്തെ സന്തോഷങ്ങളിൽ പങ്കുകൊള്ളുന്നത് അനുവദനീയമായിരുന്നു എന്നു കാണിക്കുന്നു. എന്നാൽ അവ ദൈവത്തെ മറന്നിട്ടുള്ളവയായിരിക്കരുതെന്നു മാത്രം. അതുപോലെ നിയമാനുസരണമായ വിവാഹത്തെയും അവിടുന്ന് ആദരിക്കുന്നതായി മനസ്സിലാക്കാം. ഈ വേദഭാഗത്തെ സംഭവങ്ങളിൽ നിന്നു നമുക്ക് മനസിലാക്കാൻ സാധിക്കുന്ന ചിന്തകൾ എന്തെല്ലാമാണ്.

**1. സമയോചിതമായ ഇടപെടിൽ പ്രശ്നപരിഹാരമുണ്ടാക്കുന്നു**

ഈ വിവാഹവിരുന്നിലെ ഏറ്റവും പ്രധാനപ്പെട്ട ഒരു കാര്യമായിരുന്നു വീഞ്ഞുസൽക്കാരം. എന്നാൽ ഇവിടെ വീഞ്ഞു വിളമ്പുന്ന സമയത്ത് എല്ലാവർക്കും തികയാതെ വരുന്നു. തന്മൂലം ഭവനത്തിലുള്ളവർ എല്ലാവരും വലിയ പ്രശ്നത്തിലാകുന്നു. ബാക്കിയുള്ളവർക്ക് എങ്ങനെ വീഞ്ഞു വിളമ്പും. ഇങ്ങനെയുള്ള ഒരു സാഹചര്യത്തിൽ ആണ് മാതാവ് ഇവിടെ ഇടപെടുന്നത്. മാതാവിന്റെ സമയോചിതമായ ഇടപെടിൽ മുഖാന്തിരം ഇവിടുത്തെ പ്രശ്നങ്ങൾ പരിഹരിക്കപ്പെടുന്നു. ഇവിടുത്തെ കുറവു മനസ്സിലാക്കിയ മാതാവ് മറ്റാരോടും ഇതിനെപ്പറ്റി സംസാരിക്കാതെ തന്റെ മകനെ തന്നെ സമീപിക്കുന്നു. അപ്പോൾ ലഭിച്ച മറുപടി സ്ത്രീയേ എനിക്കും നിനക്കും എന്ത്? ഇത് ഒരു നീരസപ്പെട്ടോ, അനാദരവായിട്ടോ ഉള്ള സംബോധനയല്ല. പിന്നെയോ അവിടുത്തെ പരസ്യശുശ്രൂഷയുടെ കാലം ആഗതമായിരിക്കുന്നതിനാൽ ഇനി ഈ ദൃശ്യങ്ങളായ ലൗകിക കാര്യങ്ങളിൽ ശ്രദ്ധചെലുത്തുവാൻ നിവൃത്തിയില്ല എന്നുള്ള ശാന്തമായ ഒരു ശാസനയായിട്ട് ഇതുദ്ദേശിക്കപ്പെട്ടിരിക്കാം. സാരമില്ല, അതിൽ ക്ലേശിക്കണ്ട, ഈ നിസ്സാരസംഗതിയിൽ നമുക്കെന്തു കാര്യം എന്നെല്ലാം ഉള്ള അർത്ഥങ്ങളും നൽകാം. മാത്രമല്ല എന്റെ സമയം ഇനിയും ആയിട്ടില്ല എന്നതിൽ നിന്നും അവിടുത്തെ ദൈവികശക്തി വെളിപ്പെടുവാനുള്ള സമയം ആയിട്ടില്ല. അവിടുത്തെ എല്ലാ പ്രവൃത്തികളും നിശ്ചിതമായ രീതിയിലും സമയങ്ങളിലും ആണ് നടന്നിട്ടുള്ളത്. ദൈവത്തിൽ നിന്നുള്ള ആന്തരീയ പ്രചോദനം ഇനിയും ലഭിച്ചിട്ടില്ല എന്നും അർത്ഥം നൽകാം. മാതാവിന്റെ അപേക്ഷയെ അവഗണിക്കുന്ന

തായി തോന്നാമെങ്കിലും മാതാവിന് ഉറച്ച ധൈര്യമുണ്ടായിരുന്നു തന്റെ മകൻ തന്റെ വാക്കുകൾ അനുസരിക്കും എന്ന്. അതുകൊണ്ടാണ് മാതാവ് പരിചാരകർക്ക് നിർദ്ദേശം നൽകുന്നത്. "അവൻ നിങ്ങളോടു എന്തെങ്കിലും കല്പിച്ചാൽ അതു ചെയ്‌വിൻ എന്നു പറഞ്ഞു." (വി. യോഹന്നാൻ 2:5).

വി. യാക്കോബ് ശ്ലീഹായുടെ ലേഖനം 3-ാം അദ്ധ്യായം 5-ാം വാക്യത്തിൽ വായിക്കുന്നു, "കുറഞ്ഞ തീ എത്ര വലിയ കാടു കത്തിക്കുന്നു. നാവും ഒരു തീ തന്നെ.'' സമൂഹത്തിൽ, കുടുംബത്തിൽ, വ്യക്തിജീവിതത്തിൽ ഒക്കെ എന്തെങ്കിലും ചെറിയ ഒരു പ്രശ്നം ഉണ്ടാകുമ്പോൾ നമുക്ക് അതിനെക്കുറിച്ച് മറ്റുള്ളവരോടു പറഞ്ഞു തെറ്റിദ്ധരിപ്പിക്കാനും പ്രശ്നങ്ങളെ കൂടുതൽ സങ്കീർണ്ണമാക്കാനും കഴിയും. എരിതീയിൽ എണ്ണ ഒഴിക്കുന്നതുപോലെ. ഇവിടെ ഒരു പ്രയാസം വിരുന്നുഭവനത്തിൽ ഉണ്ടായി എന്നു മനസ്സിലാക്കിയ മാതാവ് ശാന്തമായി അതിന്റെ പരിഹാരത്തിനായി ശ്രമിക്കുന്നു. മാതാവിന്റെ സമയോചിതമായ പക്വതയാർന്ന പ്രവർത്തനം കൊണ്ടു മാത്രമാണ് ഈ ഒരു കുറവ് ആരും അറിയാതെ പരിഹരിക്കുവാൻ ഇടയായത്. അതു എവിടെ നിന്നു എന്ന് വെള്ളം കോരിയ ശുശ്രൂഷക്കാരല്ലാതെ വിരുന്നുവാഴി അറിഞ്ഞില്ല. അത്രക്ക് ശാന്തതയോടെയും പക്വതയോടെയും ആണ് മാതാവ് ഇവിടെ ഇടപെട്ടത്. ആ സ്ഥാനത്ത് നാം ആയിരുന്നു എങ്കിലോ? ജീവിതത്തിൽ നാം അഭിമുഖീകരിക്കുന്ന പ്രശ്നങ്ങളെ പക്വതയോടെയും ശാന്തതയോടെയും കൈകാര്യം ചെയ്യുവാൻ നമുക്ക് കഴിയട്ടെ.

**2. കുറവുകൾ തിരിച്ചറിഞ്ഞത് പ്രശ്നപരിഹാരം ഉണ്ടാകുന്നു**

ഈ ഭവനത്തിലെ വിരുന്നിന്റെ കുറവ് എന്നു പറയുന്നത് വീഞ്ഞു തികഞ്ഞില്ല എന്നുള്ളതാണ്. അത് ഒരു പക്ഷേ വീട്ടുകാരുടെ ഉത്തരവാദിത്വമില്ലായ്മയോ ശ്രദ്ധക്കുറവോ അല്ലെങ്കിൽ അവർ ക്ഷണിച്ചതിലും കൂടുതൽ ആൾക്കാർ വിരുന്നിൽ എത്തിയതായിരിക്കാം. എന്തായാലും ഇവിടെ ആരും ആരെയും പരസ്പരം പഴിചാരാൻ ഒന്നും ശ്രമിക്കാതെ പ്രശ്നപരിഹാരത്തിനുള്ള ശ്രമം നടത്തുന്നു. വേണമായിരുന്നു എങ്കിൽ അവിടെ പരസ്പരം പഴിചാരി ഈ പ്രശ്നം എല്ലാവരെയും അറിയിക്കാമായിരുന്നു. കുറവുകൾ തിരിച്ചറിയുമ്പോൾ അതിനെ അംഗീകരിക്കുമ്പോൾ ആണ് അതിനെ പരിഹരിക്കുവാൻ സാധിക്കുന്നത്. വിശുദ്ധ നോമ്പിന്റെ അനുഭവത്തിലൂടെ നാം സഞ്ചരിക്കുമ്പോഴാണ് മാനസാന്തരത്തിന്റെയും പശ്ചാപത്തിന്റെയും പാത നാം തിരഞ്ഞെടുക്കുന്നത് അതു നമ്മെ കുറവുകൾ തിരിച്ചറിയുവാൻ സഹായിക്കും. മാനസാന്തരത്തിലൂടെ പുതിയ ഒരു ജീവനിലേക്ക് പ്രവേശിക്കുന്നതിന്റെ അടയാളമാണ് കുറവുകൾ ഉണ്ടെന്നും അവ ഏതെല്ലാമാണെന്നുള്ള തിരിച്ചറിവ് ലഭിക്കുക എന്നുള്ളതും. അക്കാര്യത്തിൽ വിശുദ്ധർ നമ്മെ പലപ്പോഴും സഹായിക്കുന്നുണ്ട്. ഇവിടെ മാതാവിന്റെ ഇടപെടിൽ. മാതാവിന്റെ പ്രാർത്ഥനയ്ക്ക് ഉടനെ മറുപടി ഉണ്ടായി. എന്നാൽ അവിടുത്തെ ശ്രദ്ധേയമായ കാര്യം അമ്മ തനിക്ക് മകന്റെ മുമ്പിൽ പ്രത്യേക സ്വാധീനം ഉണ്ടെന്നോ ഒന്നും അവകാശപ്പെടാതെയും, ഒരു ഡിമാന്റും വയ്ക്കുന്നില്ല. അവർക്ക് വീഞ്ഞില്ല എന്നു ഉണർത്തുക മാത്രം ചെയ്തു. വീഞ്ഞിന്റെ അഭാവം നികത്താൻ എന്തെങ്കിലും ചെയ്യണമെന്ന് ആവശ്യപ്പെടുന്നില്ല. ആവശ്യങ്ങൾ സമർപ്പിക്കുകയല്ലാതെ ഇന്ന പരിഹാരം വേണമെന്ന് ആവശ്യപ്പെടുവാൻ ആർക്കാണ് അവകാശം. വാസ്തവത്തിൽ ഇതല്ലേ യഥാർത്ഥമായ പ്രാർത്ഥന. ആ അമ്മയ്ക്ക് യഥാർത്ഥമായ അടിയുറച്ച വിശ്വാസം ഉണ്ടായിരുന്നു തന്റെ മകൻ തന്റെ അപേക്ഷയെ നിരസിക്കുകയില്ല എന്ന്. കാരണം ഈ അമ്മയ്ക്ക് നേരത്തെതന്നെ ദൈവത്തിൽ നിന്നും ഉറപ്പ് ലഭിച്ചിട്ടുണ്ട്. "ദൈവത്തിന് ഒന്നും അസാദ്ധ്യമല്ല."

യേശുതമ്പുരാൻ തന്റെ ദിവ്യശക്തിയാൽ സൃഷ്ടിച്ച വീഞ്ഞ് ഏറ്റവും മേൽത്തരമായിരുന്നു എന്ന് വിരുന്നുവാഴിയുടെ സംസാരത്തിൽ നിന്നും നമുക്ക് മനസിലാക്കാം. ഇതു കർത്താവു പ്രവർത്തിച്ച ഒന്നാമത്തെ അടയാളമായിരുന്നു എന്നും തന്റെ മാമോദീസായ്ക്കും ഉപവാസത്തിനും മുമ്പ് യാതൊരു അദ്ഭുതവും അവിടുന്നു പ്രവർത്തിച്ചില്ല എന്നും ഇതിൽനിന്നും ഗ്രഹിക്കാം. ചെറുപ്പകാലത്ത് പല അത്ഭുതകർമ്മങ്ങളും നടത്തിയതായി പല ചരിത്രങ്ങളുമുണ്ട്. അവ ശരിയായിരുന്നാലും അല്ലെങ്കിലും അവിടന്ന് മിശിഹാ എന്ന നിലയിൽ നടത്തിയ ആദ്യത്തെ അദ്ഭുതകർമ്മം ഇതായിരുന്നു. ഈ സംഭവങ്ങളിലൂടെ എല്ലാം യേശുതമ്പുരാൻ തന്റെ ശിഷ്യന്മാരെ വിശ്വാസത്തിൽ അവരെ ക്രമമായി വളർത്തുകയായിരുന്നു.

**3. മാനുഷികമായതിനെ ദൈവികമാക്കിത്തീർക്കുന്നു**

ഈ സംഭവത്തെ ഒരു ഉപമാരൂപത്തിലും എടുക്കാം. ആദ്യത്തെ വീഞ്ഞ് പഴയനിയമത്തെയും രണ്ടാമത്തെത് പുതിയനിയമത്തെയും സൂചിപ്പിക്കുന്നു. പ്രത്യേകമായ മണമോ രുചിയോ ചൂടോ യാതൊന്നുമില്ലാത്ത നിർജ്ജീവമായതിന്റെ സാമ്യം ശരിയായി വഹിക്കുന്ന പച്ചവെള്ളം, യേശുക്രിസ്തുവിന്റെ സാമീപ്യത്താൽ ആകെ വ്യത്യാസപ്പെടുകയും ആളുകൾക്ക് ലഹരി പിടിപ്പിക്കുവാൻ പോലും ശക്തിയുള്ളതായി തീരുകയും ചെയ്തു. കർത്താവുമായുള്ള സാമീപ്യത്താൽ, കർത്താവിനുവേണ്ടി സമർപ്പിക്കപ്പെട്ടാൽ ഏതു നിർജ്ജീവ വസ്തുവിനും വ്യത്യാസം ഉണ്ടാകാം.

കർത്താവ് ഇവിടെ രൂപാന്തരപ്പെടുത്തിയ വീഞ്ഞ് കാഴ്ചയിൽ വെറും പച്ചവെള്ളവും എന്നാൽ അനുഭവത്തിൽ മേത്തരം വീഞ്ഞുമായിതീരുന്നു. ഉൽപ്പത്തി പുസ്തകത്തിൽ നാം വായിക്കുന്നു ദൈവത്തിന്റെ ആത്മാവ് വെള്ളത്തിന്മേൽ പരിവർത്തിച്ചുകൊണ്ടിരുന്നു. (ഉൽപ്പത്തി 1:2). വെള്ളത്തിൽ ദൈവത്തിന്റെ ആത്മാവ് പരിവർത്തിച്ചപ്പോൾ ആ വെള്ളത്തിൽ ജീവൻ ഉണ്ടായി. ഈ വെള്ളം കാനായിൽ വീഞ്ഞാക്കി മാറ്റുന്നു. ഈ വീഞ്ഞിനെ കർത്താവ് സെഹിയോൻ മാളികയിൽ വച്ച് കർത്താവിന്റെ രക്തമായി രൂപാന്തരപ്പെടുത്തുന്നു. "ഇതു അനേകർക്കുവേണ്ടി ചൊരിയുന്നതായി നിയമത്തിനുള്ള എന്റെ രക്തം." (വി. മർക്കോസ് 14: 23-24, വി. മത്തായി 26: 27-28). ഈ അത്ഭുതപ്രവൃത്തി വി. കുർബ്ബാന അനുഭവത്തിന്റെ ഒരുത്തമ മാതൃകയും നമുക്ക് ലഭിക്കുന്നു. കാഴ്ചയ്ക്ക് വെറും അപ്പവും വീഞ്ഞുമായിരിക്കുന്ന മാനുഷികമായ വസ്തുക്കളെ അനുഭവത്തിൽ തിരുശരീരരക്തങ്ങൾ തന്നെ കാഴ്ചയിൽ മാനുഷികവും അനുഭവത്തിൽ ദൈവവും ക്രിസ്തുവിനെ അനുകരിക്കുന്നതുകൊണ്ട് ഒരു മനുഷ്യനിൽ ഉണ്ടാകേണ്ടതായ സ്ഥിതിവ്യത്യാസം ഇതാണ്. ബാഹ്യദൃഷ്ടിയിൽ മറ്റു മനുഷ്യരുമായി ക്രിസ്ത്യാനിക്ക് യാതൊരു വ്യത്യാസവും ഇല്ലെങ്കിലും അനുഭവത്തിൽ അവർ വ്യത്യസ്തരായിരിക്കണം.

ഈ പരിശുദ്ധ നോമ്പനുഷ്ഠാനത്തിലൂടെ മാനുഷിക അവസ്ഥയിൽ നിന്നും ദൈവിക അവസ്ഥയിലേക്ക്, വിശുദ്ധിയുടെ അനുഭവത്തിലേക്ക് രൂപാന്തരപ്പെടുവാൻ നമുക്ക് സാധിക്കട്ടെ. അപ്പോൾ നമുക്ക് വി. മാതാവിനെപ്പോലെ സമയോചിതമായി ഓരോ പ്രശ്നങ്ങളിൽ ഇടപെട്ട് അവയ്ക്കു പരിഹാരങ്ങൾ നിർദ്ദേശിക്കാൻ സാധിക്കും. കൂടാതെ നമ്മുടെ കുറവുകളെ തിരിച്ചറിയുവാനും നമുക്ക് കഴിയും. ആകയാൽ ഈ പരിശുദ്ധ നോമ്പിലൂടെ നിർജ്ജീവ അവസ്ഥയിൽ നിന്ന് ജീവനുള്ള അവസ്ഥയിലേക്കു വന്നു മറ്റുള്ളവരെ രൂപാന്തരപ്പെടുത്തുവാൻ നമുക്ക് സാധിക്കട്ടെ.



## ഓർത്തഡോക്സ് ഗ്ലോബൽ ഓൺലൈൻ സണ്ടേസ്കൂൾ ഉത്ഘാടനം ചെയ്തു

സണ്ടേസ്കൂൾ പ്രസ്ഥാനത്തിന്റെ (OSSAE) പുതിയ സംരംഭമായ ഓർത്തഡോക്സ് ഗ്ലോബൽ ഓൺലൈൻ സണ്ടേസ്കൂൾ പ. ബസേലിയോസ് മാർ ത്തോമ്മ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവ ഉത്ഘാടനം ചെയ്തു. 2023 ഫെബ്രുവരി 12 ഞായർ വൈകിട്ട് 8 മണിക്ക് നടന്ന ഓൺലൈൻ മീറ്റിംഗിൽ വച്ചാണ് ഈ സംരംഭം പ. ബാവാ ഉത്ഘാടനം ചെയ്തത്. പ്രസ്ഥാനം പ്രസിഡന്റ് അലക്സിയോസ് മാർ യൗസേബിയോസ് അദ്ധ്യക്ഷത വഹിച്ചു.

ഓൺലൈൻ സണ്ടേസ്കൂളിൽ നിലവിൽ 52 രാജ്യങ്ങളിൽ നിന്നായി 280 കുട്ടികൾ രജിസ്റ്റർ ചെയ്തിട്ടുണ്ട്. ഇന്ത്യയുടെ ഗ്രാമീണ പ്രദേശങ്ങൾ, ഓസ്ട്രേലിയ, ന്യൂസിലാണ്ട്, ഇന്തോനേഷ്യ, ജപ്പാൻ, സൗദി, ആഫ്രിക്കൻ രാജ്യങ്ങൾ, യു.എസ്.എ., യൂറോപ്പ്, കാനഡ മുതലായ സ്ഥലങ്ങളിൽ നിന്നുള്ള കുട്ടികൾ റജിസ്റ്റർ ചെയ്തിട്ടുണ്ട്.

പ്രഗത്ഭരായ 50 അധ്യാപകരാണ് ഇംഗ്ലീഷ്, മലയാളം, ഹിന്ദി ഭാഷകളിലായി ക്ലാസ്സുകൾ എടുക്കുന്നത്. മൂന്ന് ടൈം സോണുകളിലായി ശനി, ഞായർ ദിവസങ്ങളിൽ ക്ലാസ്സുകൾ നടക്കുന്നു.

നേരിട്ട് സണ്ടേസ്കൂളിൽ പങ്കെടുക്കാൻ കഴിയാത്ത കുട്ടികൾക്ക് താഴെ നൽകിയിരിക്കുന്ന ഫോമിലൂടെ റജിസ്റ്റർ ചെയ്യാം. പുതുതായി റജിസ്റ്റർ ചെയ്യാൻ ആഗ്രഹിക്കുന്നവർ ഈ ലിങ്ക് പ്രയോജനപ്പെടുത്തുക.

**https://forms.gle/FDRCGxBB6Kw8dJEf8**



# "Becoming the Good Wine of the Third Day"

## (Wedding at Cana : Jesus' First Sign : First Sunday of Great Lent)
## John 2:1-11

**Fr. Geevarghese Thomas**

This Johannine passage duly records that Jesus turning water into wine was the first among the 'signs' He performed in God's glory. This passage has many insights to contemplate. Along with that, it has been a debatable one too. When Mary intervened in the matter and brought the concern to her Son (with unparalleled faith in His being God), He doesn't give a favorable response. Jesus says - *"Woman, what concern is that to me and to you?"* (verse 4) Some interpreters wrongly quote this verse in justifying the notion that Jesus had an intent of disrespect, calling His mother as "woman", and also to belittle Mary from the title of "Mother of God". The Greek term for "woman" used in this verse is *"gunai"* (the Greek terminology for expressing high respect for any female person). More importantly, Jesus giving her the title "woman" is a prophetical realisation and fulfilment. In Genesis we read, the curse God gave to the serpent - "I will put enmity between you and the woman and between your offspring and hers; he will strike your head" (Genesis 3:15). Again, in fulfilling these words on the Cross, and entrusting His mother to the beloved disciple, Jesus says - *"When Jesus saw his mother there, and the disciple whom he loved standing nearby, he said to her, "Woman, here is your son"* (John 19:26). This verse nullifies the notion of Jesus disrespecting His mother when addressing her as "woman". The love and care for His mother is evident in entrusting her to the beloved disciple to take care of her. Rather, the title "woman" has to be understood in its prophetical implications as intended in the Scriptures, thereby according all due reverence to Mary for being the God-bearer.

**Reflections -**

**1. Our lives are to be renewed and transformed for the Heavenly Bridal Feast.**

It is interesting to note that John mentions certain numbers in this passage. These numbers have due significance in Jewish traditions and Theology. The passage begins as - "On the third day there was a wedding..." Though it has been in connection to the previous chapter, the number three generally and here in this first sign of Jesus, holds due significance. There are few mentioning of "third day accounts" in Old Testament as well as New Testament. It is on the third day God met His people on Mount Sinai (Exodus 19). The third day is a revival experience- *"Come, let us return to the Lord, for it is he who has torn, and he will heal us; he has struck down, and he will bind us up. After two days he will revive us; on the third day he will raise us up, that we may live before him"* (Hosea 6:1,2). It was on the third day prophet Jonah was set free from the belly of the fish. It was on the third day Jesus resurrected. Altogether, the third day is a renewing and transforming experience.

The wedding on the third day is then symbolic to the Heavenly Bridal Chamber at Christ's Second Coming. Christ the Bridegroom has resurrected in the full transfigured glory on the third day. And we (the Faithful community, the Universal Church, the Bride of Christ) ought to lead our lives and grow in the potential of the "third day experience" of being renewed and transformed into the full glorious state on the Second Coming of "the Bridegroom" in the Heavenly Bridal Feast.

The Scripture gives us certain symbolic instances of wine as God's grace and joy. As in the wedding at Cana, by being disgraced for the deficiency, the achromic and odorless water is transformed into the good featuring wine, our lives been led in disgrace also have the sanguinity of transforming our feeble selves into the Sacramental experience of God's grace and joy (Isaiah 25:6; Joel 3:18). Theodore of Heraclea coins an idea of eschatological wedding on the third day – *"the Word of God descended from heaven in order that the bridegroom, having made the punishment of the human nature his own, might persuade [his bride] to become pregnant with the spiritual seed of wisdom. He convened the wedding on the third day, that is, in the last times of the age. For he struck the transgression that was in Adam and again bandaged us on the third day, that is, in the last times when, becoming human for us he took on the whole fleshly nature that he resurrected in himself from the dead. Therefore, because of this [John] mentions the third as the day when he consecrated the wedding."* (Quoted from Ancient Christian Commentary on John)

Again, the mentioning of six stone jars of water is relatable. Though Jews followed this norm as a law mandate for purification, it has got deeper implications. The number six in Jewish tradition stands for incompleteness and imperfection. By turning those six jars of water into wine, we get reminded of Apostle's teaching about the Law personified in Christ and His supremacy over man-made laws - *"For Christ is the culmination of the law so that there may be righteousness for everyone who believes"* (Romans 10:4). Even Christ says He has come to fulfil the Law - *"Do not think that I have come to abolish the Law or the Prophets; I have come not to abolish but to fulfill"* (Matthew 5:17). The imperfections in us are rectified and perfected only through "Law substituted by Grace" which is Christ Jesus Himself.

The wedding at Cana anticipates the extremities of the Divine Eucharist in a unique way. In the Eucharist, the Public Service begins with the supplication of Holy Theotokos; here at Cana the first sign of God's glory is initiated with the concerned supplication of Mary to her Son. It was through Mary, God assumed flesh (our mortal state) and transformed it into a glorious state through His resurrection. In the Eucharist, the ordinary bread and wine are perfected as the precious Body and Blood of Christ; here at Cana the waters are turned into good wine (till end). In the Eucharist, the faithful partake the Holy Mysteries and become heirs of the potentials of the fruits of the Holy Spirit and the promises of Heavenly Kingdom; here at Cana the host and the invitees share the honor and joy of good wine until end.

Our life is graced with the potential of identifying Christ's economy by the sacraments administered through the Holy and Living Church. Why do faith has been challenged in modern times? Why do people give up the Apostolic roots, the traditions, the sacraments? Perhaps, in embellishing our life as sumptuous feasts, often we lack to have invited in our life feasts - Mary the God-bearer and Christ God Himself! How then our life would turn into a Eucharist when there isn't any concerned supplication nor there is any works of Grace been administered?

**Conclusion**

The wedding at Cana highlights the glorified work of Christ in transforming ordinaries into finest. Christ the Lord who resurrected on the third day, has gifted us the potential of rising in the same transfigured glory. As the six stone jars of water were turned into good wine, our imperfections must be turned to the spiritual fruits through regular and humble participation in the "Lord's Day" and become potentially "the good wine" of the eschatological third day- the Heavenly Bridal Feast! May God bless us all.





കോട്ടയം ഓർത്തഡോക്സ് വൈദീക സെമിനാരിയിലെ 2019-2023 ബാച്ചിന്റെ സമർപ്പണ ശുശ്രൂഷയും, യാത്രയയപ്പ് സമ്മേളനവും സെമിനാരി ചാപ്പലിൽ നടത്തപ്പെട്ടു. ശുശ്രൂഷകൾക്ക് പ. ബസ്സേലിയോസ് മാർത്തോമാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവായും, സെമിനാരിയുടെ ഗവേണിംഗ് ബോർഡ് വൈസ് പ്രസിഡന്റ് ഡോ. മാത്യുസ് മാർ തീമോത്തിയോസും, പ്രിൻസിപ്പൽ ഫാ. ഡോ. റെജി മാത്യുവും, സെമിനാരി ഫാക്കൽറ്റി അംഗങ്ങളും നേതൃത്വം നൽകി.



നാഗപ്പൂർ സെന്റ് തോമസ് ഓർത്തഡോക്സ് വൈദിക സെമിനാരിയിലെ അദ്ധ്യാപകരും വിദ്യാർത്ഥികളും പ. ബസ്സേലിയോസ് മാർത്തോമാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ, ഡോ. ഗീവർഗീസ് മാർ യൂലിയോസ് എന്നിവരോടൊപ്പം.



പൗരസ്ത്യ ക്രിസ്തീയ ആരാധനയ്ക്ക് ഒരു ആമുഖമായി ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് രചിച്ച **'Joy of Freedom'** എന്ന ഗ്രന്ഥത്തിന്റെ പുതിയ പതിപ്പ് പ. കാതോലിക്കാ ബാവാ ഗീവർഗീസ് മാർ കൂറിലോസിനു നൽകി പ്രകാശനം ചെയ്തു. സെന്റ് തോമസ് ഓർത്തഡോക്സ് സെമിനാരിയുടെ പ്രസിദ്ധീകരണ വിഭാഗമായ **STOTS PRESS** ആണ് പ്രസാധകർ. ഫാ. ഡോ. കെ. എം. ജോർജ് രചിച്ച ആമുഖവും ഫാ. ഡോ. ബി. വർഗീസിന്റെ ആശംസയും പുതിയ പതിപ്പിലുണ്ട്.

## Inauguration of the Renovated Computer Lab and Reading Roon at Stots Nagpur

The Renovated Computer Lab and Reading Room were inaugurated by His Holiness Baselios Marthoma Mathews III on 8th of February 2023 during his Apostolic visit to Nagpur Seminary. The Reading Room was renovated by the generous contributions of St.Peter's and St. Paul's Orthodox Church, Koimbedu, Chennai and the Computer Room was renovated by the great support from St. Thomas Orthodox Cathedral, Broadway, Chennai.




അഖില മലങ്കര ഓർത്തഡോക്സ് ശുശ്രൂഷക സംഘം (ആമോസ്) ഗ്ലോബൽ മീറ്റിംഗ് ഗീവർഗീസ് മാർ കൂറിലോസ് ഉദ്ഘാടനം ചെയ്തു. യാക്കോബ് മാർ ഏലിയാസ്, എബ്രഹാം മാർ സെറാഫിം എന്നിവർ സമീപം. ഗോവയിലെ പനാജി സെന്റ് മേരീസ് പള്ളിയിലാണ് സമ്മേളനം നടന്നത്.




**മനുഷ്യന്റെ വേദന എന്നും തിരിച്ചറിഞ്ഞിരുന്ന ഡോ: ഗീവർഗീസ് മാർ ഒസ്താത്തിയോസിന്റെ വാക്കുകളെ ഓർത്തു വച്ച് ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്താ 10 വീൽ ചെയറുകൾ പത്തനംതിട്ട റീഹാബിലിറ്റേഷൻ ആന്റ് പാലിയേറ്റീവ് കെയർ സെന്ററിന് (പിആർപിസി) കൈമാറി. മാർ ഒസ്താത്തിയോസിന്റെ പതിനൊന്നാം അനുസ്മരണ ചടങ്ങുകൾ ആരംഭിക്കുന്നതിന് തൊട്ടുമുമ്പാണ് മാർ ക്രിസോസ്റ്റമോസ് പാലിയേറ്റീവ് പ്രവർത്തനങ്ങൾക്കായി വീൽ ചെയറുകൾ പിആർപിസിക്ക് നൽകിയത്.**

## മുളന്തുരുത്തിയിൽ പ്രശ്നങ്ങൾ സൃഷ്ടിക്കാനുള്ള ശ്രമം അപലനീയം: ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്

മുളന്തുരുത്തി: മർത്തോമൻ പള്ളിയിൽ സമാധാനപരമായ അന്തരീക്ഷത്തെ തകർക്കാൻ ശ്രമിച്ച പാത്രിയർക്കീസ് വിഭാഗത്തിന്റെ പ്രവർത്തി അങ്ങേയറ്റം അപലനീയമെന്ന് ഓർത്തഡോക്സ് സഭ സുന്നഹദോസ് സെക്രട്ടറി ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെതാപ്പോലീത്താ പറഞ്ഞു. സകല മരിച്ചവരെയും ഓർക്കുന്ന ഏറ്റവും വികാരനിർഭരമായ ദിനത്തിൽ അതിക്രമിച്ച് പള്ളിയങ്കണത്തിലും സെമിത്തേരിയിലും പ്രവേശിച്ച് പ്രാർത്ഥന നടത്താൻ വൈദീകർ ശ്രമിച്ചതാണ് പ്രശ്നങ്ങൾക്ക് ഇടയാക്കിയത്. വിശ്വാസികൾ തങ്ങളുടെ പ്രിയപ്പെട്ടവരുടെ കബറിങ്കൽ വന്ന് പ്രാർത്ഥിക്കുന്നതിനോ അവരുടെ മരണാനന്തര കർമ്മങ്ങൾ നടത്തുന്നതിനോ യാതൊരു തടസ്സവും ഇല്ലാതിരിക്കെ നിയമപരമായി അനുമതിയില്ലാത്ത വൈദികരുടെ കടന്നുകയറ്റമാണ് പ്രശ്നങ്ങൾ സൃഷ്ടിച്ചത്. 1934 ഭരണഘടന അനുസരിച്ച് ഭരണ നിർവഹണം നടത്തുന്ന വികാരിയെയും സഹപട്ടക്കാരെയും അല്മായരെയും ഉപദ്രവിക്കുകയും അക്രമ പ്രവർത്തിയിലൂടെ അതിക്രമിച്ചു കടക്കുകയും ചെയ്തതാണ് പുതിയ പ്രശ്നങ്ങൾക്ക് കാരണമായത്. അക്രമത്തിൽ നിന്ന് പാത്രിയാർക്കീസ് വിഭാഗം പിൻ തിരിയണമെന്നും സമാധാനന്തരീക്ഷം നിലനിർത്തുവാൻ അധികാരികൾ പ്രത്യേക ശ്രദ്ധിക്കണമെന്നും അദ്ദേഹം ആവശ്യപ്പെട്ടു.

## മുളന്തുരുത്തി മർത്തോമൻ പള്ളിയിലെ അനിഷ്ട സംഭവം പ്രതിഷേധാർഹം: ഓർത്തഡോക്സ് സഭ

മുളന്തുരുത്തി: മുളന്തുരുത്തി മാർത്തോമ്മൻ പള്ളിയിലെ സെമിത്തേരിയിൽ വിഘടിത വിഭാഗം വൈദികരുടെയും അല്മായരുടെയും നേതൃത്വത്തിൽ കുരിശ്, മെഴുകുതിരി, ധൂപക്കുറ്റി എന്നിവയുമായി കടന്നുവന്ന് ബലംപ്രയോഗിച്ച് മാർത്തോമ്മൻ പള്ളി വികാരി ഫാ. ജെയിംസ് വർഗീസ്, സഹ വികാരി ഫാ. കുര്യാക്കോസ് ജോയ്, തങ്കച്ചൻ വർഗീസ്, സെക്യൂരിറ്റി ഉദ്യോഗസ്ഥർ എന്നിവരെ മർദ്ദിച്ച് സെമിത്തേരിൽ പ്രവേശിച്ച് ധൂപ പ്രാർത്ഥന നടത്തി. 1934-ലെ ഭരണഘടന അനുസരിച്ച് സമാധാനപരമായി ഭരിക്കപ്പെടുന്ന ഈ ദേവാലയത്തിൽ സമാധാന അന്തരീക്ഷം തകർക്കണമെന്ന ഗൂഢ ഉദ്ദേശ്യത്തോടു കൂടിയാണ് ഈ നീച പ്രവർത്തികൾ പാത്രിയർക്കീസ് വിഭാഗം വൈദികരുടെ നേതൃത്വത്തിൽ നടത്തിയത്. മർദ്ദനമേറ്റ വൈദികരെയും അല്മായരെയും കോലഞ്ചേരി മെഡിക്കൽ മിഷൻ ആശുപത്രിയിൽ പ്രവേശിപ്പിച്ചു. അതിക്രമങ്ങളിൽ ഓർത്തഡോക്സ് സഭ ശക്തമായി പ്രതിഷേധിക്കുന്നതായും അക്രമികളെ അറസ്റ്റ് ചെയ്ത് മാതൃകാപരമായി ശിക്ഷിക്കണമെന്നും അൽമായ ട്രസ്റ്റി റോണി വര്ഗീസ് എബ്രഹാം ആവശ്യപ്പെട്ടു.

## എത്യോപ്യൻ സഭയിൽ ഐക്യം പുനഃസ്ഥാപിച്ചു

ആഡിസ് അബാബാ: എത്യോപ്യൻ ഓർത്തഡോക്സ് സഭയിൽ രൂപപ്പെട്ട വിഘടിതവിഭാഗത്തിന് നേതൃത്വം നൽകിയ മൂന്ന് മെത്രാന്മാരുടെയും മുടക്ക് പിൻവലിച്ചു. ആർച്ച്ബിഷപ്പുമാരായ സേവിറോസ്, എവുസ്താത്തിയോസ്, സേനാ മർക്കോസ് എന്നിവരുടെ മുടക്കാണ് പിൻവലിച്ചത്. എത്യോപ്യൻ സഭയുടെയും 'ഒറോമിയാ സിനഡ്' എന്നറിയപ്പെട്ട വിമതരുടെയും സർക്കാരിന്റെയും പ്രതിനിധികൾ തമ്മിൽ നടന്ന ചർച്ചകൾ വിജയിച്ചതിനെ തുടർന്നാണ് സഭയിൽ ഐക്യം പുനഃസ്ഥാപിച്ചത്. സഭാതലവൻ ആബൂനാ മത്ഥിയാസ് പാത്രിയർക്കീസിനു വേണ്ടി പ്രസ്താവന നടത്തിയ ആബൂനാ അബ്രഹാം, പ്രശ്നം പരിഹരിച്ചതിന് പ്രധാനമന്ത്രി ഡോ. അബി അഹമദ് അലി ഉൾപ്പെടെയുള്ളവരോട് കൃതജ്ഞത പറഞ്ഞു. പ്രതിസന്ധിയുടെ കാലത്ത് പരുക്കേറ്റവർക്കും കൊല്ലപ്പെട്ടവരുടെ ബന്ധുക്കൾക്കും ആവശ്യമായ സഹായം നൽകുമെന്നും ആബൂനാ അബ്രഹാം അറിയിച്ചു. വിമതർ വാഴിച്ച മെത്രാന്മാർ തൽക്കാലം പഴയ സ്ഥാനങ്ങളിലേക്ക് മടങ്ങും. സഭയുടെ കാനോൻ അനുസരിച്ച് യോഗ്യതയുള്ളവർക്ക് പിന്നീട് നിയമനം നൽകും.

ഒറോമിയാ വംശീയ-ഭാഷാ-സംസ്കാരിക പ്രശ്നങ്ങളാണ് ഭിന്നതയുടെ അടിസ്ഥാന കാരണം. വിഘടിതവിഭാഗത്തിന് നേതൃത്വം നൽകിയ മൂന്ന് ആർച്ച്ബിഷപ്പുമാർ ജനുവരി 22-ന് സിനഡിന്റെ അറിവോ സമ്മതമോ കൂടാതെ 26 പേരെ ബിഷപ്പുമാരായി വാഴിക്കുകയുണ്ടായി. മൂന്ന് ആർച്ച്ബിഷപ്പുമാരെയും അവർ ബിഷപ്പുമാരായി വാഴിച്ച 25 സന്യാസിമാരെയും ജനുവരി 26-ന് സഭയിൽ നിന്നു മുടക്കി. ഒരാൾ നിലപാട് മാറ്റി ക്ഷമാപണക്കത്ത് കൊടുത്തതുകൊണ്ടാണ് നടപടിയിൽ നിന്ന് ഒഴിവാക്കിയത്.

എത്യോപ്യൻ സർക്കാർ വിഘടിതവിഭാഗത്തെ പിന്തുണയ്ക്കുന്നതായി സംശയിക്കപ്പെട്ടിരുന്നു. കോപ്റ്റിക് സഭ ഉൾപ്പെടെ എല്ലാ ഓറിയൻറൽ ഓർത്തഡോക്സ് സഭകളും ആബൂനാ മത്ഥിയാസിനെ ഐക്യദാർഢ്യം അറിയിയിച്ചിരുന്നു. റഷ്യൻ സഭ പോലുള്ള ശക്തമായ സഭകളുടെ പിന്തുണയും ആബൂനാ മത്ഥിയാസിനു ലഭിച്ചു. ഒറോമിയാ വംശക്കാരുടെ കാര്യമായ പിന്തുണ വിമതർക്ക് ലഭിച്ചുമില്ല. സർക്കാരിന്റെ നയംമാറ്റത്തിനു കാരണം ഇതാണെന്ന് കരുതുന്നു. എത്യോപ്യൻ സഭയിൽ 1991-ൽ ഉടലെടുത്ത ഭിന്നിപ്പ് എത്യോപ്യൻ സർക്കാരിന്റെ പിന്തുണയോടെ 2018-ൽ സമ്പൂർണ യോജിപ്പിലെത്തി പരിഹരിച്ചിരുന്നു.

## തോട്ടയ്ക്കാട് പള്ളിയിൽ ദുഖ്റോനോ പെരുന്നാൾ 19 മുതൽ 25 വരെ

തോട്ടയ്ക്കാട്: മാർ അപ്രേം ഓർത്തഡോക്സ് പള്ളിയിൽ കാവൽപിതാവായ മാർ അപ്രേമിന്റെ ദുഖ്റോനോ പെരുന്നാളിന് 19-ന് (ഞായറാഴ്ച) കൊടിയേറും. 1862-ൽ മാർ അപ്രേമിന്റെ നാമത്തിൽ ഭാരതത്തിൽ ആദ്യമായി സ്ഥാപിച്ച ദൈവാലയത്തിൽ 19 മുതൽ 25 വരെ മാർ അപ്രേമിന്റെ ദുഖ്റോനോ പെരുനാൾ ആചരിക്കും.

19-ന് പുലർച്ചെ 5.30-ന് കുർബാന ഫാ. രാജൻ വർഗീസ്. 8-ന് കുർബാന ഫാ. ജേക്കബ് ഫീലിപ്പോസ്. 10.30-ന് കൊടിയേറ്റ്. 20-ന് (തിങ്കൾ) 11-ന് വലിയ നോമ്പിന്റെ ആരംഭമായി നിരപ്പിനും അനുരഞ്ജനത്തിനും വേണ്ടിയുള്ള 'ശുബുക്കോനോ ശുശ്രൂഷ.' എല്ലാ ദിവസവും 5.30-ന് സന്ധ്യാ നമസ്ക്കാരം.

23-ന് 7-ന് പൊതുസമ്മേളനം അഡ്വ. മോൻസ് ജോസഫ് എം.എൽ.എ. ഉദ്ഘാടനം ചെയ്യും. സഖറിയ മാർ സേവേറിയോസ് അധ്യക്ഷത വഹിക്കും. സുപ്രസിദ്ധ സിനിമാ സംവിധായകനും നടനുമായ ബേസിൽ ജോസഫിന് മാർ അപ്രേം പുരസ്ക്കാരം നൽകും. കുഴിമറ്റം ബഥനി ആശ്രമ അദ്ധ്യക്ഷൻ ജോസഫ് റമ്പാനെ ആദരിക്കും. 8-ന് ഫാ. ക്രിസ് സെബി, അക്സാ അലക്സ് എന്നിവർ നയിക്കുന്ന ഗാനസന്ധ്യ.

24-ന് 5.30-ന് സന്ധ്യാ നമസ്ക്കാരം. മാർ അപ്രേം അനുസ്മരണ പ്രസംഗം ഫാ. പി. എം. സഖറിയാ. 25-ന് 8-ന് ഡോ. തോമസ് മാർ അത്താനാസ്യോസ് കുർബാന അർപ്പിക്കും. തുടർന്ന് മാർ അപ്രേമിന്റെ സന്നിധിയിൽ കുഞ്ഞുങ്ങൾ ആദ്യാക്ഷരം കുറിക്കും. 11-ന് പ്രദക്ഷിണം. 12-ന് വെച്ചൂട്ട് നേർച്ച.



മാവേലിക്കര സെൻ്റ് പോൾസ് മിഷൻ ട്രയിനിംഗ് സെൻ്ററിൽ പൂർവ്വ വിദ്യാർത്ഥികൾ ഒത്തുകൂടിയപ്പോൾ.



മാർത്തോമാ സഭയുടെ യൂയാക്കീം മാർ കൂറിലോസ് സഫ്രഗൻ എപ്പിസ്ക്കോപ്പാ ആനിക്കാട് മാർ അന്തോണിയോസ് ദയറായിലെത്തി സഖറിയാ മാർ അന്തോണിയോസിനെ സന്ദർശിച്ചു.



സെൻ്റ് ജോൺസ് ഹൈസ്കൂളിൻ്റെ (കിഴവള്ളൂർ) 93-മത് സ്കൂൾ വാർഷികവും, വിരമിക്കുന്ന അധ്യാപകരുടെ യാത്രയയപ്പും, വിദ്യാർത്ഥികളുടെ അനുമോദന സമ്മേളനവും എംഡി സ്കൂൾസ് കോർപ്പറേറ്റ് മാനേജരായ ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസിൻ്റെ അധ്യക്ഷതയിൽ നടന്നു.



യു.കെ., യൂറോപ്പ്, ആഫ്രിക്കാ ഭദ്രാസനത്തിൽ ദക്ഷിണ ആഫ്രിക്കയിലുള്ള സെൻ്റ് ജോർജ് ഓർത്തഡോക്സ് പള്ളിയുടെ കൂദാശ ഡോ. മാത്യൂസ് മാർ തിമോത്തിയോസിൻ്റെയും എബ്രഹാം മാർ സ്തേഫാനോസിൻ്റെയും പ്രധാന കാർമ്മികത്വത്തിൽ നടത്തപ്പെട്ടു.



കാർത്തികപ്പള്ളി സെൻറ് തോമസ് ഹയർ സെക്കൻഡറി സ്കൂളിൻറെ സാഹചര്യങ്ങൾ വിലയിരുത്തുകയും പുതിയ കെട്ടിട നിർമ്മാണാലോചനകൾ ക്രമീകരിക്കുന്നതിനും എം.ഡി. സ്കൂൾസ് കോർപ്പറേറ്റ് മാനേജരായ ഡോ. ഗബ്രിയേൽ മാർ ഗ്രിഗോറിയോസിനോടൊപ്പം കൺസ്ട്രക്ഷൻ കമ്മിറ്റി അംഗങ്ങളും സ്കൂൾ ബോർഡ് അംഗങ്ങളും സന്ദർശിച്ചു.



**Inauguration of Bangalore Regional Orthodox Convention (Meltho).**



പുലിയൂർ സെൻ്റ് ജോർജ് ഓർത്തഡോക്സ് യുവജനപ്രസ്ഥാനത്തിൻ്റെ ആഭിമുഖ്യത്തിൽ നടക്കുന്ന Eccumenical Football Tournament സാംസ്ക്കാരിക, യുവജനക്ഷേമ-ഫിഷറീസ് വകുപ്പ് മന്ത്രി സജി ചെറിയാൻ ഉദ്ഘാടനം ചെയ്തു. ഫാ. ജിജോ കണ്ണാട്ട്, ഫാ. മത്തായി കുന്നിൽ, മാത്യൂസ് വർഗീസ്, അപ്രേം കുന്നിൽ, സിജു ജോൺ, ജീന ജോർജ്, ജുബിൻ ജോൺ, ഷൈജു മാത്യു, റോബിൻ മാത്യു, അജയ് സാബു, ഗ്രിഗറി കുന്നിൽ, സന്തോഷ് കുര്യൻ, അലക്സ് ജോൺ എന്നിവർ സമീപം.